THE
CHURCH WEEKLY

ചർച്ചുവീക്കിലി

വാല്യം XI | 1957 നവംബർ 3 | ലക്കം 41

**Thought for the week**

Democracy arose from men thinking that if they are equal in any respect, they are equal in all respects.

Aristotle

# സ്ഥാനാരോഹണം

അന്ത്യോഖ്യ്പാത്രിയക്കീസ്സ സിംഹാസനത്തിൽ നി. വ. ദി. മ. ശ്രീ മോറാൻ മോർ ഇഗ്നാത്തിയോസ് യാക്കോബ് തൃതീയൻ സ്ഥാനാരോഹണം ചെയ്തതിൻെറ ചടങ്ങുകൾ നിർവഹിക്കപ്പെട്ടതു് ഇക്കഴിഞ്ഞ ഞായറാഴ്ച (ഒക്ടോബർ 27–ാം തീയതി) ആയിരുന്നു. തിരുമേനിക്കു സർവവിജയങ്ങളും ഭാവുകങ്ങളും ഞങ്ങൾ നേരുന്നു. മലങ്കരസുറിയാനിസഭയുടെ കഴിഞ്ഞ അമ്പതുകൊല്ലത്തെ ചരിത്രം നിരാശകളുടെയും പ്രതീക്ഷകളുടെയും ഇടകലർന്നുള്ള സംഭവഗതിയാണു്. അബ്ദേദ്മിശിഹാപാത്രിയക്കീസുബാവാ, അബ്ദുള്ളാപാത്രിയക്കീസു്ബാവാ, ഏലിയാസ്പാത്രിയക്കീസുബാവ, അപ്രേം പാത്രിയക്കീസുബാവ എന്നീ തിരുമേനിമാരുടെ അന്ത്യോഖ്യൻ ഭരണകാലമാണു് കഴിഞ്ഞ അമ്പതു കൊല്ലത്തെ ചരിത്രത്തിൽ ഉൾപ്പെട്ടുനിൽക്കുന്നതു്. ഓരോ പുതിയ സിംഹാസനാരോഹണം നടക്കുമ്പോൾ പുതിയ പ്രതീക്ഷകളും, പ്രത്യാശകളും സമുദായമദ്ധ്യത്തിൽ ഉദയം ചെയ്യാറുണ്ടു്. പുതിയ ആരംഭങ്ങൾ എപ്പോഴും അങ്ങനെയുള്ള ദിവാസ്വപ്നങ്ങൾ എല്ലാവരുടെയും മനോമണ്ഡലങ്ങളിൽ അങ്കുരിപ്പിക്കാറുണ്ടു്. എന്നാൽ ഏതാനും ദിവസങ്ങളും മാസങ്ങളും ആണ്ടുകളും കടന്നുപോകാൻ അനുവദിക്കുന്നതോടുകൂടി യാഥാർത്ഥ്യങ്ങളുടെ പരുപരുത്ത അനുഭവങ്ങൾ മറെറാരുവഴിക്കു ചരിത്രഗതിയെ തിരിച്ചുവിടുന്നു. "Cutting the Gordian knot" എന്നു ഇംഗ്ലീഷിൽ ഒരു പദപ്രയോഗമുണ്ടു്. സുപ്രസിദ്ധമായ ഒരു ചരിത്രം ആ അലങ്കാരസാഹിത്യത്തിൻെറ പിന്നിലുള്ളതു് രസാവഹമാണു്. ഫ്രിജിയാ രാജാവായ ഗോർഡിയസ് വളരെയധികം കുരുക്കുകളുള്ള ഒരു കെട്ടു് നിർമ്മിച്ചു അതഴിക്കുന്നവർക്കു സമ്മാനങ്ങളും പാരിതോഷികങ്ങളും; സ്വപുത്രിയെ തന്നെയും വാഗ്ദാനംചെയ്തു. ശ്രമിച്ചതിൻെറശേഷം പരാജയം വരിക്കുന്നവർ വാളിനിരയാകണമെന്നുമാണു് വ്യവസ്ഥ. പല പ്രസിദ്ധ രാജകുമാരന്മാർ ഈ പ്രയത്നത്തിൽ കാലധർമ്മം പ്രാപിച്ചു. അലക്സാൻഡർരാജാവു ആണു് അവസാനമായി ഈ കുരുക്കിനെ നേരിട്ടതു്. കുറച്ചൊക്കെ പരിശ്രമം നടത്തിയിട്ടു് യാതൊരു പോംവഴിയുമില്ലെന്നു കണ്ടപ്പോൾ അദ്ദേഹം മൂർച്ചയേറിയ തൻെറ വാളെടുത്തു് കുരുക്കുകെട്ടിനു് നടുവെ അമർത്തി. കുരുക്കു രണ്ടായി പിളർന്നുമാറി. കെട്ടും നിഷ്പ്രയാസം അഴിഞ്ഞു. അദ്ദേഹമങ്ങനെയാണു് കെട്ടഴിച്ചതു്. ഇതുപോലെ ഒരു പ്രയോഗംനടത്താനുള്ള കഴിവാണു് പ: പാത്രിയക്കീസു്തിരുമേനി പ്രകടിപ്പിക്കണമെന്നു് മലങ്കരസമുദായം ആഗ്രഹിക്കുന്നതു്. സുറിയാനിസഭയുടെ കുരുക്കഴിക്കുവാൻ ഉള്ള പല പരിശ്രമങ്ങളും ബുദ്ധിമാന്മാരെന്നും, പ്രാപ്തരെന്നും, നല്ലവരെന്നും അറിയപ്പെട്ടിരുന്ന അനേകം മഹത്തുക്കൾ നടത്തിയിട്ടുണ്ടു്. ഓരോ പരിശ്രമവും കഴിയുമ്പോൾ ഒരു കുരുക്കുകൂടെ വർദ്ധിക്കുകയാണു്. ആർച്ച്ബിഷപ്പ് മാർ ഈവാനിയോസു് ഒരു മാർഗ്ഗം കണ്ടുപിടിച്ചു. റീത്തു്പ്രസ്ഥാനം. അതുണ്ടാക്കികൊണ്ടിരിക്കുന്ന കുരുക്കിനു കയ്യും കണക്കുമില്ല. പത്തുപതിനായിരം പേരോളം പല ആണ്ടുകളായി ആ മാർഗ്ഗത്തിൽക്കൂടെ രക്ഷപ്പെടാൻ ശ്രമിച്ചതിൻെറ ഫലമായി ഇന്നതു സമുദായത്തിനു് ന്യത്യശല്യമായ ഒരു പ്രബലഘടകമായി വളരുകയാണു്. ഇന്നാരു് റീത്തിലേയ്ക്കു് പോകാൻപോകുന്നു, ഇന്നതിരുമേനിയെ റീത്തിൽ ചേർക്കാൻ ഇന്ന അച്ചൻ ദിവസവും സന്ദർശനം നടത്തുന്നു, എന്നിങ്ങനെയുള്ള കിംവദന്തികളും ആരോപണങ്ങളും കേൾക്കാത്ത ദിവസമില്ല. മുമ്പു് മാർ ഈവാനിയോസ് നിന്ന കക്ഷിയിൽപെട്ട മെത്രാന്മാരെയും പുരോഹിതന്മാരെയും പററി മാത്രമെ ഈ റിപ്പോർട്ടുകൾ കേട്ടിരുന്നുള്ളു. അന്നു് പാത്രിയക്കീസ്പക്ഷക്കാർ റീത്തുപ്രസ്ഥാനം കാതോലിക്കാകക്ഷിയ്ക്കു നേരിട്ട ഒരു ബലഹീനതയും, കുറവുമായി ചൂണ്ടിക്കാണിച്ചു പരിഹസിച്ചിരുന്നു. ഇപ്പോൾ ആ ആപത്തു് അവരെയും നേരിടുകയാണു്. പുരോഹിതന്മാരും ജനങ്ങളും ആ ഭാഗത്തുനിന്നു് റീത്തിലോട്ടു മാറിത്തുടങ്ങി. ആ ഭാഗത്തെ ഒരു തിരുമേനിയുടെ പേരും റീത്തുകിംവദന്തികളിൽപെട്ട സംസാരവിഷയമായിട്ടുണ്ടത്രെ. ഇങ്ങനെ കേൾക്കുമ്പോൾ രണ്ടുപക്ഷത്തെയും സ്ഥിരവിശ്വാസികളുടെ ഒരു പോക്കാണു് ഏററവും മർമ്മഭേദകമായിട്ടുള്ളതു്. "പോട്ടെ, ഈ കള്ളന്മാരൊക്കെ ചക്രത്തിനും, പ്രലോഭനങ്ങൾക്കും വശംവദരായി സമുദായം വിററുതിന്നുന്ന ദ്രോഹികൾ! മൂന്നു വിധവാന്മാരുണ്ടായാലും സമുദായം നിലനിൽക്കും. സംഖ്യയാണോ കാര്യം. യഥാർത്ഥവിശ്വാസമുള്ളവർ നാലു

പേർ മതി. കർത്താവു പന്ത്രണ്ടു ശിഷ്യന്മാരെ മാത്രമല്ലെ തെരഞ്ഞെടുത്തതു്?" ഈ വിധത്തിൽ പോകും അവരുടെ ആത്മസമാധാനത്തിനുള്ള "പതംപറച്ചിലുകൾ". ഇവ പറയുമ്പോൾ തന്നെ നിരാശയുടെ അഗ്നി ഹൃദയത്തിൽ നിറഞ്ഞു പുകയുന്നുമുണ്ടു്. എന്താണു് രക്ഷാമാർഗ്ഗം എന്നറിയാതെയുള്ള വീർപ്പുമുട്ടലുകൾ ഇങ്ങനെ പറഞ്ഞുപോകുന്നുവെന്നേയുള്ളു. എന്നാൽ രക്ഷാമാർഗ്ഗമുണ്ടു്. സഭയിൽ സമാധാനമുണ്ടാകണം. സ്വതന്ത്രമായ വികസനത്തിനും പ്രവർത്തനങ്ങൾക്കും സൗകര്യമുള്ള ഭരണഘടനയുണ്ടാകണം. മേല്പട്ടക്കാർ മുതൽ അയ്മേനി വരെ ആ ഘടനയെ അനുസരിക്കണം. മേല്പട്ടക്കാർ നിർദ്ദിഷ്ട വ്യവസ്ഥകളനുസരിച്ചു പ്രവർത്തിക്കുന്നതു കണ്ടുവേണം പുരോഹിതൻ അതു പഠിക്കാൻ. പുരോഹിതൻ വ്യവസ്ഥാപിതമായി പ്രവർത്തിക്കുന്നതുകണ്ടു് അയ്മേനി പഠിക്കണം. നിയമത്തിനു മേലായ തോന്ന്യാസമല്ല യഥാർത്ഥ അധികാരമെന്നോ അവകാശമെന്നോ ഓരോ അംഗവും ധരിക്കണം. ആ സ്വഭാവം വളർത്താൻ ഇടവകകളിലും, കേന്ദ്രത്തിലും മനഃപൂർവ്വമായ ശ്രദ്ധ ചെലുത്തണം. സേവനകാര്യങ്ങളിൽ സഭയുടെ ശ്രദ്ധ കേന്ദ്രീകരിക്കണം. ഇങ്ങനെയൊക്കെ വന്നു കൂട്ടുവാൻ സഭയുടെ 'ഗോർഡിയൻ കുരുക്കു്' അഴിക്കുവാൻ പാത്രിയർക്കീസ്സ്ബാവാ തിരുമേനി വാളുതന്നെ എടുത്തു കെട്ടു കണ്ടിക്കണം. എന്താണു് ആ പ്രയോഗം. മലങ്കരെ കാനോനികമായ കാതോലിക്കാസ്ഥാപനം ഉണ്ടാകണം. ഉള്ള കാതോലിക്കാസ്ഥാപനം തിരുമേനിയുടെ ഒരു മുൻഗാമി നൽകിയതാണു്. അതിനെ സ്വീകരിക്കുവാനുള്ള മാർഗ്ഗതടസ്സങ്ങൾ ഉള്ളതു് തട്ടിമാററണം. കാതോലിക്കാസ്ഥാപനം മാത്രം ഇവിടത്തെ പ്രശ്നങ്ങൾക്കു പരിഹാരമാകയില്ല. അങ്ങിനെയാണെങ്കിൽ പത്തുനാല്പതു കൊല്ലമായി ഇവിടെ നിലനിന്ന കാതോലിക്കാസ്ഥാപനം സഭയുടെ പ്രശ്നങ്ങൾക്കു പരിഹാരമുണ്ടാക്കുമായിരുന്നു. സഭ മുഴുവൻ ആ സ്ഥാപനം സ്വീകരിക്കാതെ ആ സ്ഥാപനത്തിന്റെ നിർബാധമായ പ്രവർത്തനം സാദ്ധ്യമല്ലെന്നുള്ള പാഠം ആണു് നാം പഠിക്കേണ്ടതു്. അതുകൊണ്ടു് സമാധാനം ഉണ്ടാക്കുന്നതാണത്യാവശ്യം. മലങ്കരസഭാ സ്വാതന്ത്ര്യത്തിന്റെ ചരിഹ്നമായ കാതോലിക്കാസ്ഥാപനം പ്രവർത്തനക്ഷമമാകണമെങ്കിൽ സമാധാനം ഉണ്ടായെതീരു. പാത്രിയർക്കീസ്സ്കക്ഷിക്കോ, കാതോലിക്കാ കക്ഷിക്കോ, ഈ ഭിന്നത നിലനിർത്തിക്കൊണ്ടു് ഒരു സമുദായമെന്നനിലയിൽ കാര്യമായ എന്തെങ്കിലും ചെയ്യുവാൻ കഴിയുകയില്ലെന്നുള്ള പച്ചപ്പരമാർത്ഥം നാം ഇന്നു സമ്മതിക്കാത്തതാണു് അത്ഭുതമായി തോന്നുന്നതു്. ഒരു ഇടവകയിലും ശിക്ഷണമൊ, കാര്യക്ഷമമായ പ്രവർത്തനമൊ സാദ്ധ്യമല്ല. നിർബന്ധിച്ചുപോയെങ്കിൽ കക്ഷിമാറി, സഭ മാറി. ഈ ദുർവഹമായ സ്ഥിതി മാററുവാനുള്ള നിഷ്പക്ഷമായ നയതന്ത്രജ്ഞതയും ദൈവാധീനവും പ: പാത്രിയർക്കീസ്സ്ബാവാ തിരുമേനിക്കുണ്ടാകട്ടെ എന്നു പ്രാർത്ഥിച്ചുകൊണ്ടു് തിരുമേനിക്കു വീണ്ടും ഭാവുകങ്ങൾ നേർന്നു കൊള്ളുന്നു.

## വെളിച്ചംവീശുന്ന വെള്ളിരശ്മി

കേന്ദ്ര ഡപ്യൂട്ടിമന്ത്രി ശ്രീ എ. എം. തോമ്മസ് മണർകാട്ടു് സെൻറു്മേരീസ് ആശുപത്രിയിലെ എക്സറെ പ്ലാൻറും മിഖായേൽ മാർ ദീവന്നാസ്യോസ് വാർഡും ഉൽഘാടനം ചെയ്തുകൊണ്ടു് പ്രസ്താവിച്ചതു്, ഈ സ്ഥാപനം സഭാന്തരീക്ഷത്തിൽ വെളിച്ചം വീശുന്ന ഒരു വെള്ളിരശ്മിയാണെന്നാണു്. ഇരുളടഞ്ഞ സഭാന്തരീക്ഷത്തിൽ അങ്ങുമിങ്ങും ചില വെള്ളിനക്ഷത്രങ്ങൾ പ്രകാശിക്കുന്നുണ്ടു്. വ്യക്തികളായും ഇടവകയായും ചില നല്ല കാര്യങ്ങൾ ചെയ്യുവാൻ സാധിക്കുന്നതു് സഭയുടെ ഇപ്പോഴത്തെ ശോഭനാവസ്ഥയുടെ ഫലമാണെന്നു ആരും തെററിദ്ധരിക്കയില്ലെന്നു വിശ്വസിക്കുന്നു. സഭയുടെ കേട്ടപാട്ടുകൾ അവ്യവസ്ഥിതമായിട്ടുപോലും നല്ല കാര്യങ്ങൾ നടത്തുവാൻ ദൈവം ചിലരെ പ്രേരിപ്പിക്കുന്നുവെന്നും, അനുഗ്രഹിക്കുന്നുവെന്നുമെ അതിനർത്ഥമുള്ളു. ഈ "മുടിഞ്ഞ സഭയിലൊന്നും നടപ്പില്ലെന്നു" ശഠിച്ചുകൊണ്ടു് സഭ വിട്ടോടുന്നവർ ഇങ്ങനെ ചില നല്ല കാര്യങ്ങൾ നടക്കുന്നതു കാണണം. മണർകാട്ടുപള്ളിക്കു നല്ല വരുമാനമുണ്ടു്, സ്വത്തുമുണ്ടു്. എന്നാൽ അവ ഹൈസ്കൂൾ നടത്താനും, ആശുപത്രി നടത്താനും മററും ഉപയോഗിക്കാൻ വേണ്ട വിവേകമുള്ള നേതൃത്വവും ശിക്ഷണവും മണർകാട്ടു് പള്ളിക്കാർ പ്രദർശിപ്പിക്കുന്നതിൽ അവരെ ഹാർദ്ദമായി അനുമോദിക്കുന്നു. പൂട്ടിയിട്ടിരിക്കുന്നതും, റിസീവരുടെ കയ്യിൽ ഏല്പിച്ചിരിക്കുന്നതുമായ പള്ളിക്കാർ മണർകാട്ടു് പള്ളിയുടെ മാതൃകാപരമായ പ്രവർത്തനങ്ങളെ അനുകരിക്കുവാൻ പ്രേരകമാകുമെങ്കിൽ സമുദായത്തിനു് മുഴുവൻ അനുഗ്രഹമായിത്തീരാനുള്ള ഒരു പ്രവർത്തനപദ്ധതിയാണെന്നുള്ളതു കൂടെ ഞങ്ങൾക്കു ആഹ്ളാദകരമായിരിക്കുന്നു.

—•—

Letter to the Editor

## മാർത്തോമ്മാരേഖകൾ 1600-നു മുൻപു്

സർ,

ക്രിസ്ത്വാബ്ദം 1293 മുതൽ 1517 വരെയുള്ള മാർക്കൊപ്പോലൊ, മരിഞ്ഞോലിമെത്രാൻ, ബാർബോസാ, ദിയോഗോ (എന്ന രണ്ടു പറങ്കികൾ) എന്നീ നാലുപേർ രേഖപ്പെടുത്തിയിരിക്കുന്നതു്, മയിലാപ്പൂരുൾപ്പെട്ട ചോഴമണ്ഡലത്തെ (മാബാറിലെ) മാർത്തോമ്മാ ഒരു പറയവേടന്റെ അമ്പുകൊണ്ടു്, അഥവാ മററു പ്രകാരത്തിൽ, യദൃച്ഛയാ, (രക്തസാക്ഷിയല്ലാതെ) മരിപ്പാനിടയായവനായിരുന്നു എന്നാണു്.

1293—1517 എന്ന അക്കാലത്തോ, അതിൻമുൻപോ, പിന്നെ 1600 വരെയോ ഉള്ള ലത്തീൻ, ഗ്രീക്കു, സുറിയാനി, പേർഷ്യൻ, ചീനം, ഇൻഡ്യൻ മുതലായ രേഖകളിൽ ആ ചോഴമണ്ഡല (മാബാർ) മാർത്തോമ്മായോ അപ്പോസ്തോലനായിരുന്ന മാർത്തോമ്മാസഹദായോ തെന്നിൻഡ്യയിലെ എമ്പ്രാന്റെ ശൂലമേററു രക്തസാക്ഷിയായി മരിച്ചു എന്നു പറഞ്ഞിട്ടുണ്ടോ?

ഏതാണ്ടത്തെ ഏതുരേഖയിൽ എന്നു് സഭാചരിത്രവിദഗ്ദ്ധന്മാർ ചർച്ചവീക്കിലിയിൽ പറയണമെന്നപേക്ഷ. ലത്തീനിലൊ സുറിയാനിയിലൊ ഉള്ള ദുക്രാനാ പ്രാർത്ഥനകളിൽ അങ്ങനെ എമ്പ്രാൻ—ശൂല—രക്തസാക്ഷിത്വമുണ്ടോ? അവ ഏതാണ്ടുകളിലുണ്ടാക്കിയ പ്രാർത്ഥനകളാകുന്നു?

റവ. കെ. ജോസഫ്
ചെങ്ങന്നൂർ

## അദ്ധ്യായം 35

# തടവിലാക്കപ്പെട്ട തരുണി

എം. കുര്യൻ

പ്രിറേറന്നു നേരം പുലന്നു. തൻെറ സഹോദരിയായ മറിയയുടെ ഗൃഹത്തിൽവച്ച് സായാഹ്നത്തിൽ, മൂപ്പന്മാരുടെ ഒരു യോഗം നടത്തുന്നതിന് അടിയന്തിരമായ ഏർപ്പാട്ടുകൾ ബർന്നബാസ് നടത്തി. വിഷാദമൂകമായ ഒരന്തരിക്ഷം.

ലൂക്കോസും പ്രോബസും തലേദിവസം രോഗികളെ ശുശ്രൂഷിച്ച സ്ഥലത്തുതന്നെ ജോലിതുടന്നു. രോഗികൾ ധാരാളമായി വന്നുകൊണ്ടിരുന്നു. ഉച്ചതിരിഞ്ഞതോടെ മർക്കോസ് ഓടിക്കിതച്ച് അവരുടെ സമീപമെത്തി. കിതപ്പോടുകൂടെത്തന്നെ ആ ചെറുപ്പക്കാരൻഒരുവിധത്തിൽ ഇപ്രകാരം പറഞ്ഞൊപ്പിച്ചു. "ഹേരോദാവ്പത്രോസിനേയും തെക്ളായേയും അറസ്റ്റുചെയ്തു. പട്ടാളക്കാർ അവരെ പിടിച്ചുകൊണ്ടുപോയി."

ലൂക്കോസിൻെറ കൈയ്യിലിരുന്ന സ്റ്റെതോസ്ക്കോപ്പ് താഴെവീണു. ആ യുവാവ് സ്തംഭിതഗാത്രനായി നിന്നുപോയി. പത്രോസിൻെറ അറസ്റ്റ് എപ്പോഴെങ്കിലും നടന്നേക്കുമെന്നു പ്രതീക്ഷിച്ചിരുന്നതാണ്. പക്ഷെ, തെക്ളായുടെ കാര്യം! അതെങ്ങനെ സംഭവിച്ചു? അതിനെന്തുകാര്യം? ഈ വാർത്ത വാസ്തവമായിരിക്കുമോ? അയ്യോ! കഷ്ടം! കഴിഞ്ഞ രാത്രി അവൾ എത്ര നിർബന്ധമായി ആവശ്യപ്പെട്ടതാണ്, അവിടം വിട്ടുപോകാമെന്ന്! എന്തിന് ആ പൗലൂസിൻെറ വാക്കു കേൾക്കാൻ പോയി? ഇനിയെന്തുചെയ്യുന്നു? കഷ്ടം! കഷ്ടം! അതിരാവിലെ ഒരു വണ്ടിപിടിച്ച് സ്ഥലംവിട്ടെങ്കിൽ മതിയായിരുന്നു. ഇനിയിപ്പോൾ പറഞ്ഞിട്ടെന്തു പ്രയോജനം? ആകപ്പാടെ, വലിയ മാരണമായിത്തീന്നല്ലോ. ലൂക്കോസ് വിറങ്ങലിച്ചു നിന്നുപോയി.

"എങ്ങനെയാണതു സംഭവിച്ചത്?" പ്രോബസ് തെരക്കി.

മർക്കോസിനു ശ്വാസം നേരേ വീണു: "പത്രോസ് തെരുവിൽ നിന്നു പ്രസംഗിക്കുകയായിരുന്നു. തെക്ളായും ഞാനും സ്ഥലത്തുണ്ട്. പെട്ടെന്നു പട്ടാളക്കാർ വന്ന് പത്രോസിനേയും തെക്ളായേയും അറസ്റ്റുചെയ്തു."

"തെക്ളായെ എന്തിനാണ് അറസ്റ്റുചെയ്തത്?" ലൂക്കോസിനു സംസാരശക്തി വീണ്ടുകിട്ടി.

"പട്ടാളക്കാർ യാതൊരു കാരണവും പറഞ്ഞില്ല. പെൺകുട്ടിയേയും ഇവിടെവച്ചു കണ്ടുകിട്ടിയതു നന്നായിയെന്ന് ഒരു പട്ടാളക്കാരൻ പറയുന്നതു കേട്ടു. അവർ തെക്ളായെക്കൂടി പിടിക്കാൻ ഉദ്ദേശിച്ചിരുന്നുവെന്ന് അതു വ്യക്തമാക്കുന്നുണ്ട്. അയ്യോ! അവർ പത്രോസിനെ കൊല്ലും. തെക്ളായേയും. നാം എന്തുചെയ്യും?" മർക്കോസ് നിലവിളിക്കാൻ തുടങ്ങി.

ലൂക്കോസിൻെറ മനസ്സിലും അതേ ചോദ്യം ഉയന്നുനിന്നിരുന്നു. തെക്ളായുടെ കാര്യം പത്രോസിൻേറതിനേക്കാൾ പരുങ്ങലിലാണ്. കഴിഞ്ഞരാത്രിയിൽ ഹേരോദാവിൽകണ്ട കാമലോലുപത്വം ആ യുവാവ് അനുസ്മരിച്ചു. പെട്ടെന്നൊരു ഞെട്ടൽ. "ഹാ! ദൈവമേ!" ലൂക്കോസ് ആക്രോശിച്ചു.

"അവരെ രക്ഷിക്കണമെങ്കിൽ വല്ല അത്ഭുതവും നടക്കണം," മർക്കോസ് പറഞ്ഞു. "പക്ഷേ, അത്ഭുതം! അത്ഭുതങ്ങൾ ഉണ്ടാകുമോ?"

അന്നു വീട്ടിൽ കൂടിയതു ശോകത്തിൻെറ നീർച്ചുഴിയിൽ കറങ്ങിത്തിരിയുന്ന ഏതാനും വ്യക്തികളുടെ ഒരു സമൂഹമായിരുന്നു. എല്ലാവരും അന്തംവിട്ടു തരിച്ചിരുന്നുപോയി. എന്താണു ചെയ്യേണ്ടതെന്ന് ആക്കുമാക്കും രൂപമില്ല. പൗലൂസിനും വലിയ ലക്കില്ലെന്നു തോന്നി. "അവരെ മോചിപ്പിക്കുന്നതിലേയ്ക്കു നമുക്കു ദൈവത്തോടു പ്രാർത്ഥിക്കാം. അതാണൊരൊററ മാർഗ്ഗം"

"അവരെ അറസ്റ്റുചെയ്യണമെന്നുള്ളതു ദൈവോദ്ദേശമായിരുവെന്നാണോ വിശ്വാസം?" പ്രോബസ് ചോദിച്ചു.

"ദൈവോദ്ദേശം അങ്ങനെയായിരുന്നിരിക്കണം." പൗലൂസിൻെറ സ്വരം പതിവുപോലെ ദൃഢമായിരുന്നില്ല.

"പിന്നെ, എന്തിന് ദൈവത്തോട് അവരെ മോചിപ്പിക്കാനപേക്ഷിക്കണം?" പ്രോബസിൻെറ ഭാവം രൂക്ഷമായി.

ഒരു നിമിഷനേരത്തേക്കു അവിടം നിശ്ചലനിശ്ശബ്ദതവ്യാപിച്ചു. അനന്തരം പൗലൂസിൻെറ സ്വരം പുറത്തുവന്നു. പാരുഷ്യമോ കോപാവേശമോ പുരളാതെ, ശാന്തമായ സ്വരം. "പ്രോബസേ! ദൈവഹിതത്തിൻെറ മാതൃകയെ സംശയിക്കത്തക്കവണ്ണം നിൻെറ വിശ്വാസം ഇത്രയധികം ബാലിശമായിപ്പോയോ? അറസ്റ്റ് ചെയ്തശേഷം, അവരെ ഏതെങ്കിലും തരത്തിൽ മോചിപ്പിക്കുവാനനുവദിക്കുക, രാജാവു ബന്ധനസ്ഥനാക്കിയവരെ മോചിപ്പിക്കാൻ തനിക്കു കഴിവുണ്ടെന്നു ബഹുജനങ്ങൾക്കു തെളിയിച്ചുകൊടുക്കാനുള്ള ദൈവഹിതമാണെന്നു വരരുതോ?"

പ്രോബസ് അക്ഷമനായി. "ലൂക്കോസേ! വെളിയിലേക്കു വരൂ;" അവരിരുവരും മുറിക്കു പുറത്തു കടന്നു.

"ലൂക്കോസേ! അവിടെയിരുന്നിട്ടു യാതൊന്നും സാധിക്കാൻ പോകുന്നില്ല. നനഞ്ഞിഴഞ്ഞ രീതിയിലാണു അവരുടെ ചിന്താഗതി. ദൈവം നോക്കിക്കൊള്ളുമത്രെ! എന്നാൽ, പിന്നെ, കൈയ്യും കെട്ടി കയറിയിരുന്നാൽ മതിയല്ലൊ! എൻെറ അഭിപ്രായത്തിൽ, തന്നത്താൻ എന്തെങ്കിലും പ്രവർത്തിക്കാൻ ശ്രമിക്കുന്നവനെ മാത്രമേ ദൈവം സഹായിക്കൂ. വരൂ. നമുക്കെന്തെങ്കിലും വഴി ആലോചിച്ചു കണ്ടുപിടിക്കണം!"

"എന്തു ചെയ്യാനാണ്? ഒരു മാർഗ്ഗവും തുറന്നു കാണുന്നില്ല. യാതൊരുപായവും തോന്നുന്നുമില്ല."

"കൈക്കൂലി കൊടുത്തു കാര്യം സാധിക്കണമെന്നുണ്ടെങ്കിൽ അതിനും ഞാൻ തയാറാണ്. ആസ്ക്ലിപ്പിയസ് ദേവാലയത്തിൽനിന്നു ചൂണ്ടിക്കൊണ്ടുപോന്ന മരതകക്കല്ലു എൻെറ പക്കലുണ്ട്! ഇക്കാലത്തു കൈക്കൂലി കൊടുത്താൽ ഒരുമാതിരി ഉദ്യോഗസ്ഥന്മാരെയൊക്കെവശത്താക്കാൻ പ്രയാസമില്ല."

മർക്കോസ് ഈ സമയത്തു പുറത്തു കടന്നു വന്നു. "വല്ല ഉപായവും തോന്നുന്നുണ്ടോ?" ആ ചെറുപ്പക്കാ

ഒൻ ഉൽക്കണ്ഠനിറഞ്ഞ സ്വരത്തിൽ ചോദിച്ചു.

ലൂക്കോസ്, നിരാശനായി, തല കുലുക്കി.

മക്കോസ് ശോകാത്തനായി കേണു. "അല്ലെങ്കിലും ഞാൻ ഏർപ്പെടുന്നതൊന്നും നേരെ ചൊവ്വേ നടക്കാറില്ല. ഞാൻ പറഞ്ഞു പറഞ്ഞു, പത്രോസിനെക്കൊണ്ടു സമ്മതിപ്പിച്ചതാണ്, നാളെ ഇവിടം വിട്ടു യോപ്പായിലേയ്ക്കു പോകാൻ. അപ്പോഴേയ്ക്കും കാലക്കേടു വരുന്നതു കണ്ടില്ലേ! ഇന്നുതന്നെ അറസ്റ്റ് ചെയ്യണമെന്ന്! നാളെ നേരം വെളുത്തിരുന്നെങ്കിൽ, ഞങ്ങളെ ഈ പട്ടണത്തിലെങ്ങും കണികാണുകയില്ലായിരുന്നു!"

"യോപ്പായിലേയ്ക്കോ? കൊള്ളാം, ആ പട്ടണവും ഹേറോദാവിൻെറ ഭരണത്തിൻ കീഴിലാണെന്നു മറന്നു പോയോ? ആകട്ടെ. എന്തിനാണു യോപ്പായിലേക്കു പോകുന്നതു്?"

"അവിടെ ചെന്നു പ്രസംഗിക്കണമെന്നു കാണിച്ചു കൊർന്നേല്യോസിൻെറ ഒരെഴുത്തു വന്നിരുന്നു."

ലൂക്കോസിൻെറ മനസ്സിൽ നേരിയ ഒരാശയുടെ തീനാളം മിന്നി. "വല്ല സഹായവും നൽകാൻ കൊർന്നേല്യോസിനു കഴിയുമായിരിക്കും. അദ്ദേഹത്തെ പട്ടാളക്കാർക്കു വലിയ ഇഷ്ടമാണ്. മാത്രമല്ല, കൊർന്നേല്യോസിനു്, ഇററാലിയൻ സൈന്യസംഘാംഗമെന്ന നിലയിൽ, റോമാപട്ടാളക്കാർക്കിടയിൽ വലിയ സ്വാധീനശക്തിയുണ്ടു്."

"അദ്ദേഹത്തെക്കൊണ്ടെന്തു സാധിക്കും" മക്കോസ് സംശയിച്ചു.

"ഹേറോദാരാജാവു് ഏതാനും ദിവസത്തിനകം കൈസര്യയിലേക്കു പോകും. മടങ്ങിവരുന്നതിനകം രാജാവു എന്തെങ്കിലും പ്രവത്തിക്കുമെന്നു തോന്നുന്നില്ല."

"എന്താ, ഇത്ര നിശ്ചയം?" ഷപ്രാബസ് തെരക്കി.

ലൂക്കോസ് തൻെറ അഭിപ്രായം വിശദീകരിച്ചു. "ജനങ്ങൾക്കു മുഴുവൻ ഒരു ദൃഷ്ടാന്തമായി പത്രോസിനെ ശിക്ഷിക്കുന്നതിനായിരിക്കും ഹേറോദാവു ഉദ്ദേശിക്കുക. സന്നദ്രീസംഘത്തെക്കൊണ്ടു വിചാരണ നടത്തിച്ചു, കല്ലെറിഞ്ഞുകൊല്ലുന്നതിനോ ക്രൂശിക്കുന്നതിനോ ആയിരിക്കും പദ്ധതി. അങ്ങനെ ചെയ്യുകഴിഞ്ഞാൽ, യേശു അനുയായികളെ രക്ഷിക്കാൻ കഴിവില്ലാത്തവനാണെന്നു ജനങ്ങളെ ബോധ്യപ്പെടുത്താൻ പ്രയാസമില്ലല്ലൊ. രാജാവു സ്ഥലം വിട്ടുകഴിയുമ്പോൾ, കൊർന്നേല്യോസിൻെറ സഹായത്തോടെ പത്രോസിനെ വിമോചിപ്പിക്കാനാവുമൊ എന്നാണാലോചിക്കേണ്ടതു്"

"അതു യുക്തിപൂവ്വമാണെന്നു തോന്നുന്നു. എന്നാൽ, തെക്ലായുടെ കാര്യമോ?"

"ഞാൻ ഇപ്പോൾത്തന്നെ രാജകൊട്ടാരത്തിൽ പോയി അതു കണ്ടു പിടിക്കാൻ ശ്രമിക്കാം."

അതു വെറുതെയാണെന്ന് അവക്കെല്ലാം തോന്നി. പക്ഷെ, മറെറാരു പരിപാടിയുടെ അഭാവത്തിൽ, ആരും എതിരെത്തൊന്നും പറഞ്ഞില്ല.

കൊട്ടാരവാതിൽക്കൽ, ഡോക്ടർക്കു പ്രവേശനമനുവദിക്കാൻ ഉത്തരവു നൽകുന്ന രാജശാസനം ലൂക്കോസ് കാവൽക്കാരനെ കാണിച്ചു, അനന്തരം അതു കീശയിൽ ഭദ്രമായി തിരികെ വയ്ക്കുകയും ചെയ്തു.

ആഗതൻ അകത്തേക്കു കയറിച്ചെന്നതോടെ, സോഫായിൽ കിടന്ന രാജാവു തലയുയർത്തി നോക്കി. അദ്ദേഹത്തിൻെറ മുഖം കോപത്താൽ തുടുത്തു്, കരാളഭാവം കൈക്കൊണ്ടു.

"നീ എങ്ങനെ അകത്തു കടന്നു?"

"ഞാൻ തിരുമേനിയുടെ ഡോക്ടരാണ്. എനിക്കു് ഏതുസമയത്തും പ്രവേശം നിഷേധിക്കരുതെന്ന് അവിടുന്ന് ഉത്തരവു പുറപ്പെടുവിച്ചിട്ടുണ്ടല്ലൊ."

"ഇല്ല. അതു് ഇന്നവസാനിപ്പിച്ചേക്കാം. നിനക്കെന്താണ് വേണ്ടതു്?"

"പത്രോസിനേയും തെക്ലായേയും മോചിപ്പിക്കണമെന്ന് അവിടുത്തോടു സവിനയം അഭ്യത്ഥിക്കാനാണ് ഞാൻ വന്നതു്."

"എന്തു്? സുന്ദരിയായ ആ പെൺകൊടിക്കു വല്ല ആപത്തും സംഭവിച്ചോ? എന്തുണ്ടായി?" രാജാവിൻെറ സ്വരത്തിൽ പ്രകടമായ ഉൽക്കണ്ഠ യുവാവിൻെറ സംശയത്തെ വർദ്ധിപ്പിച്ചതേയുള്ളൂ.

"തിരുമേനിയുടെ ആജ്ഞയനുസരിച്ചു് അവൾ അറസ്റ്റ് ചെയ്യപ്പെട്ടുവല്ലൊ."

"എന്തു പറഞ്ഞു? എൻെറ ആജ്ഞയനുസരിച്ചോ?" രാജാവിൻെറ സ്വരം കോപകലികൊണ്ടു വിറച്ചു.

"അവളെ അറസ്റ്റ് ചെയ്യുകയോ? ഞാനോ? നീയല്ലേ പറഞ്ഞതു്, അവൾ ഇന്നാട്ടുകാരിയല്ലെന്നും ഒരു റോമാപൗരസ്ത്രീയാണെന്നും മററും? ഞാൻ അവളെ ബന്ധനസ്ഥയാക്കുമെന്നു നീ വിശ്വസിക്കുന്നുണ്ടോ?"

"തിരുമേനി അവളെ ഒളിപ്പിച്ചു പാർപ്പിച്ചിരിക്കയല്ലേ?" ലൂക്കോസ് വീണ്ടുവിചാരമില്ലാതെ, തെളിച്ചു ചോദിച്ചു.

യഹൂദ്യായുടെ ഭരണാധിപതി ഒന്നു ഗർജ്ജിച്ചു.

കോപാകലുഷിതനായി അദ്ദേഹം നിവന്നിരുന്നു. "ലൂക്കോസെ! എൻെറ ക്ഷമയെ അധികം പരീക്ഷിക്കരുതു്. നീ ആരോടാണു കളിക്കുന്നതെന്നറിയാമോ? നിൻെറ അപ്പൻ, അല്ലാ, നിൻെറ വളത്തപ്പൻ, ആരാണെന്ന് ഞാൻ ചിലപ്പോൾ മറന്നു പെരുമാറിയെന്നു വന്നേക്കും. അല്ലല്ലൊ! നീ ഏതോ ഒരു അടിമയായിരുന്നു മോചിപ്പിക്കപ്പെട്ട പഹയൻെറ മകനാണെന്നു എനിക്കറിയും; ഏറെ കളിക്കേണ്ടാ"

ലൂക്കോസ്, മനസ്സിൽ ആളിക്കത്തിയ കോപതാപാദികളെ, പണിപ്പെട്ട് അമത്തി. വല്ല വിവരവും കിട്ടേണ്ടതു തൻെറ ദൗത്യം സംബന്ധിച്ചിടത്തോളം വളരെ ആവശ്യമാണ്. ഇവിടെ വന്നതുതന്നെ ആ ഉദ്ദേശത്തോടുകൂടിയല്ലേ?

ലൂക്കോസ് ശാന്തത അവലംബിച്ചു വിനയാന്വിതമായ സ്വരത്തിൽ ചോദിച്ചു. "പത്രോസിൻെറ കേസെന്താണ്? ആ മനുഷ്യൻ റോമാനിയമങ്ങളൊന്നുംതന്നെ ലംഘിക്കുകയുണ്ടായില്ലല്ലൊ."

രാജാവു കനിഞ്ഞു മറുപടി നൽകി. "പത്രോസോ! അവൻ ഏതോ പുതിയമതം പ്രസംഗിച്ചു രാജ്യത്തു കലാപമുണ്ടാക്കുന്നു. നിന്നോടു ഇതൊക്കെ എന്തിനു പറയുന്നു? കൈസര്യായിൽനിന്നു മടങ്ങിവന്നാലുടൻ യഹൂദനിയമമനുസരിച്ച് അവനെ വിസ്തരിച്ചു ശിക്ഷിക്കുന്നതായിരിക്കും."

ലൂക്കോസിനു സങ്കടവും കോപവും സഹിക്കവയ്യാതായി. ദുഃഖപരവശനായി ആ യുവാവു മുരണ്ടു. "യേശുവിൻെറ രക്തം പീലാത്തോസിൻെറ മേൽ എന്ന പോലെ, ആ മനുഷ്യൻെറ രക്തം രാജാവേ! അവിടുത്തെ കരങ്ങളിൽ പതിക്കട്ടെ!"

രാജാവിൻെറ മുഖത്തു വീണ്ടും കോപാരുണിമ പടന്നു. അദ്ദേഹം ചാടിയെണീററു. "എന്തു പറഞ്ഞു, നീ? നസ്രാണികളെ മുഴവൻ ഉന്മൂലനം ചെയ്യുമെന്ന് ഈ ഹേ

രോദാരാജാവു ഉഗ്രപ്രതിജ്ഞ ചെയ്തിരിക്കയാണ്. നീയൊ ജൂന്നിയസ്ഗാലിയോയൊ മററാമരങ്കിലുമോ എന്നെ തടയുന്നതൊന്നു കാണണം! നല്ല കാര്യമായി!! ലൂക്കോസേ! അധികപ്രസംഗി! കടക്കു, പുറത്തു്! ഒരു നിമിഷത്തിനുശേഷം നിന്നെ ഇവിടെ കണ്ടുപോയാൽ, പിടിച്ചു തടവിലടയ്ക്കുന്നുണ്ടു്."

ലൂക്കോസ് ക്ഷണേന കൊട്ടാരത്തിനു വെളിയിലിറങ്ങി. മനസ്സും ശരീരവും ക്ഷീണിച്ചുതളന്നു, ആ യുവാവു കൊട്ടാരവാതിൽക്കൽ ഒരു നിമിഷം നിന്നു. ഇനി എന്താണൊരു രക്ഷ? തന്റെ പ്രേമസഹചാരിണിയെപ്പററി യാതൊരു വിവരവും ലഭിക്കാൻ കഴിഞ്ഞില്ല. താൻ വന്ന കാര്യം പൂർണ്ണപരാജയത്തിൽ കലാശിച്ചു. തെക്ലായെ അറസ്റ്റ് ചെയ്ത സംഗതി വെളിയിലാരും അറിയരുതെന്നു രാജാവിനു നിർബന്ധമുള്ളതുപോലെ തോന്നി. ഏതായാലും ശീമോൻ പത്രോസ് ഉടനെ വധിക്കപ്പെടുകയില്ലെന്നു് അറിയാൻ കഴിഞ്ഞു.

പടിവാതിൽ കടക്കുന്നതിനു മുമ്പു യുവാവു പ്രവാചകനെ ഓർത്തു. ഒരുപക്ഷെ അദ്ദേഹത്തിനു് എന്തെങ്കിലും വിവരം അറിവുണ്ടായിരിക്കുമോ?

ലൂക്കോസ്, പ്രവാചകൻ ഇരിക്കുന്ന ഭാഗത്തേക്കു് അടുത്തുചെന്നു.

അഗാബസ്സ് ആഗതനോട് ഇപ്രകാരം പറഞ്ഞു. "ചെറുപ്പക്കാരാ! പത്രോസിനെയും ആ പെണ്ണിനെയും പററി തെരക്കുന്നതിനാണ് നീ വരുന്നതു്. നാലുമണിക്കൂർമുമ്പു് അവരിരുവരേയും കൊട്ടാരത്തിന്റെ താഴെ നിലയിലുള്ള ഇരുളടഞ്ഞ ജയിൽമുറികളിലേക്കു കൊണ്ടുപോയിട്ടുണ്ടു്."

"അവക്കു നേരിടാൻ പോകുന്ന വിധി എന്തായിരിക്കുമെന്നു പറഞ്ഞുതരാൻ ദയവുണ്ടാകുമോ?"

പ്രവാചകസ്വരം വീണ്ടും സുവ്യക്തം കേൾക്കാറായി. "പത്രോസ് യഹോവയുടെ അഭിഷിക്തനാണ്; അവന്റെ ആയുസ്സ് എത്താറായിട്ടില്ല. ആ പെൺകുട്ടിയുടെ കാര്യം പറയട്ടെ. അവളിൽനിനക്കു കുട്ടികളുണ്ടാകാൻ ഇടവരികയില്ല."

ലൂക്കോസ്, നിരാശിസ്സനായി, തിരിഞ്ഞു നടന്നു. ഹൃദയം തീവ്രവ്യഥകൊണ്ടു് നീറിപ്പുകയുകയാണ്.

എന്താണ് ആ കേട്ടതിന്റെ അർത്ഥം? അതിനൊരർത്ഥമേയുള്ളു: പത്രോസ് ഇത്തവണ ഏതെങ്കിലും വിധത്തിൽ രക്ഷപ്പെടും. എന്നാൽ, തെക്ലാ തനിക്കു നഷ്ടപ്പെട്ടതുതന്നെ. ഹതവിധി! താൻ ആ യുവതിയെ കണ്ടുമുട്ടിട്ടു്, അവളുമായി പ്രണയബന്ധത്തിലായിട്ടു്, അധികം ദിവസമായിട്ടില്ല. ഇത്രവേഗം അവളെ തന്നിൽനിന്നു് വേർപ്പെടുത്താൻ ഒരുമ്പെട്ട വിധി എത്ര ക്രൂരയായിരിക്കണം! എന്തൊരു സൗഭാഗ്യപൂർണ്ണമായ ജീവിതമാണ് പടുത്തുയർത്താൻ ആഗ്രഹിച്ചതു്! ആശകളെല്ലാം ഒന്നോടെ തകർന്നു വീഴുകയാണ്!

അഗബാസിന്റെ പ്രവചനത്തെപ്പററി മയായേൻ ഏതാനും ദിവസം മുമ്പു പറഞ്ഞ കാര്യം ആ യുവാവു് ഇപ്പോൾ ഓർമ്മിച്ചു. അതിപ്രകാരമായിരുന്നു: അഗാബസിന്റെ പ്രവചനം എല്ലാം തന്നെ ശരിയായിത്തന്നെ സംഭവിക്കുന്നുണ്ട്.

—o—

പ്രതിവാരപ്രഭാഷണം (The Sermon for the week)

# പ്രോൽസാഹനമാകുന്ന ശുശ്രൂഷ

(എം. തൊമ്മൻ ബി. എ.)

"അവരെ കണ്ടിട്ടു പൌലൂസ് ദൈവത്തെ വാഴ്ത്തി ധൈര്യം പ്രാപിച്ചു." (അപ്പോ. പ്രവൃത്തികൾ 28: 15.)

അപ്പോസ്തോലനായ പൌലൂസ് ഒരു റോമ്മാ പൌരനായിരുന്നു. അന്നത്തെ ലോകത്തിന്റെ തലസ്ഥാനമായിരുന്ന റോമ്മാ നഗരം സന്ദർശിക്കണമെന്നുള്ള ആഗ്രഹം ബാല്യകാലംമുതൽ പൗലൂസിനുണ്ടായിരുന്നിരിക്കണം. പക്ഷെ താൻ ഒരു സേനാനായകനായിത്തീർന്നു് സ്വന്ത സാമ്രാജ്യത്തിനുവേണ്ടി യുദ്ധം ചെയ്തു രാജ്യങ്ങൾ പിടിച്ചടക്കി അടിമകളാക്കിത്തീർത്തവരുടെ അകമ്പടിയോടുകൂടി തലസ്ഥാനനഗരിയിലേക്കു ജയഘോഷത്തോടെ പ്രവേശിക്കുവാനുള്ള സാദ്ധ്യതയെക്കുറിച്ചു പൗലൂസ് പലപ്പോഴും ദിവാസ്വപ്നം കണ്ടിരിക്കായിടയുണ്ടു്. എന്നാൽ സ്വപ്നവും യാഥാർത്ഥ്യവും തമ്മിൽ എത്ര വലിയ അന്തരമാണു അനുഭവപ്പെട്ടതു്! പൗലൂസ് ഒരു ക്രിസ്ത്യാനി ആയിത്തീർന്നു. ക്രിസ്തുവിന്റെ അടിമ. ക്രിസ്തുവിന്റെ സുവിശേഷം ലോകമെങ്ങും അറിയിക്കണമെന്നുള്ളതായി തന്റെ ജീവിതത്തിന്റെപരമലക്ഷ്യം. അതിനായി പൗലൂസ് കരയും കടലും തരണംചെയ്തു് ഏഷ്യാമൈനറിലും, ഗ്രീസിലും, കോരിന്തു മുതലായ കേന്ദ്രങ്ങളിലും സുവിശേഷം പ്രസംഗിച്ചു് അവസാനം റോമ്മാ നഗരത്തോടു സമീപിച്ചിരിക്കയാണ്. പുത്യോലി എന്ന സ്ഥലത്തെത്തി അവിടെയുള്ള സഹോദരന്മാരോടുകൂടി കുറേ ദിവസം താമസിച്ചശേഷം റോമ്മായിലേക്കു യാത്രതിരിച്ചു. ഒരു തടവുകാരനെന്ന നിലയിലായിരുന്നു പൗലൂസിന്റെ യാത്ര. റോമ്മായിലെത്തിയാൽ കേസുവിസ്താരവും അതിനെ തുടർന്നു മരണശിക്ഷയും അഭിമുഖീകരിക്കേണ്ടി വന്നേക്കുമെന്നുള്ള ഭീതി പൗലൂസിനെ അലട്ടിക്കൊണ്ടിരുന്നുഎന്നു വിചാരിക്കാം. പൗലൂസിന്റെ വരവിനേക്കുറിച്ചു നേരത്തെ അറിഞ്ഞ ചില ക്രിസ്തീയ സുഹൃത്തുക്കൾ അദ്ദേഹം റോമിൽ എത്തുന്നതിനു് മുമ്പായി പുറപ്പെട്ടുവന്നു് യാത്രാമദ്ധ്യേ അദ്ദേഹത്തെ സ്വീകരിച്ചു. അവരുടെ വരവു പൗലൂസിനെ അത്യധികം ആഹ്ളാദിപ്പിക്കുകയും ധൈര്യപ്പെടുത്തുകയും ചെയ്തു. "അവരെ കണ്ടിട്ടു പൗലൂസ് ദൈവത്തെ വാഴ്ത്തി ധൈര്യം പ്രാപിച്ചു."

പൗലൂസിന് അല്പം അധൈര്യവും നിരാശയും അനുഭവപ്പെട്ട ഒരു ഘട്ടമായിരുന്നു ഇതു് എന്നനുമാനിക്കുന്നതിൽ തെററില്ല. അധൈര്യത്തിന്റെ കാരണങ്ങളും കുറേയൊക്കെ നമുക്കു് ഊഹിക്കാം. ശാരീരികമായിത്തന്നെ പൗലൂസ് വളരെ ക്ഷീണിച്ചു ഒരവസ്ഥയിലായിരുന്നു എന്നുവിചാരിക്കാം. കഴിഞ്ഞരണ്ടുകൊല്ലത്തിനിടയിൽ അദ്ദേഹം പലപ്രാവശ്യം തടവിലടയ്ക്കപ്പെട്ടു. കൊടുങ്കാററിൽ അകപ്പെട്ട കപ്പലിൽ പതിന്നാലുദിവസം മരണഭീതിയിലും പട്ടിണിയിലും കഴിച്ചുകൂട്ടിയതും, കടലിൽ ചാടി നീന്തിരക്ഷപ്പെട്ടതും പിന്നീടുണ്ടായ അനുഭവങ്ങളും എല്ലാം വളരെ അസുഖകരമായിരുന്നു. പുത്യോലിയിൽ ഏഴുദിവസം താമസിച്ചു എന്നു പറയുന്നതു് പക്ഷെ, പൗലൂസിന്റെ അനാരോഗ്യം മൂലമായിരിക്കാം. വഹിക്കാവുന്നതിൽ കൂടുതലായ ഭാരം വഹിക്കേണ്ടിവരു

മ്പോൾ ശരീരം ക്ഷീണിച്ചു തളന്നു പോകുക സ്വാഭാവികമാണ്. പല പ്പോഴും നമുക്കുണ്ടാകുന്ന അധൈര്യത്തിന്റെയും നിരാശയുടെയും കാരണം കേവലം ശാരീരികമായിരിക്കാം, അതു നാം മനസ്സിലാക്കുന്നതു സഹായകരമാണ്. ശാരീരികമായ തളർച്ചയ്ക്കു പ്രതിവിധി കണ്ടുപിടിക്കുക എളുപ്പമാണ്. എന്നാൽ പൗലൂസിന്റെ അധൈര്യത്തിനുള്ള കാരണം മാനസ്സികവും ആത്മീകവുംകൂടി ആയിരുന്നില്ലേ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. ലോകമെങ്ങും ക്രിസ്തുവിന്റെ സുവിശേഷം പ്രചരിപ്പിക്കുവാൻ ഇറങ്ങിത്തിരിച്ച പൗലൂസ് ചങ്ങലയും കാരാഗൃഹവാസവും പട്ടിണിയും പീഡനവും അനാരോഗ്യവും അഭിമുഖീകരിക്കേണ്ടിവന്നപ്പോൾ തന്റെ സ്വപ്നങ്ങളെയും യാഥാർത്ഥ്യങ്ങളെയും മനസ്സിൽ തുലനം ചെയ്തുനോക്കിക്കാണും. ഭാവി കുറെ മ്ലാനമായി പൗലൂസിനു പ്രത്യക്ഷപ്പെട്ടെങ്കിൽ അതിൽ അത്ഭുതപ്പെടാനൊന്നുമില്ല. ആത്മീകമായി തന്റെ വിശ്വാസത്തെയും പ്രത്യാശയേയും അതു കുറെ ബാധിച്ചെങ്കിൽ അതും നമുക്കു മനസ്സിലാക്കാം.

ഇങ്ങനെയുള്ള ഘട്ടങ്ങൾ നമ്മുടെ ജീവിതത്തിൽ നാമും അഭിമുഖീകരിക്കേണ്ടിവന്നിട്ടില്ലേ? നമ്മുടെ ശുഭപ്രതീക്ഷകൾ പലതും യഥാർത്ഥമായിത്തീരുന്നില്ല. ചില പ്രശ്നങ്ങൾ നമ്മുടെ ദീർഘകാലത്തെ തീവ്രപ്രയത്നങ്ങൾക്കു ശേഷവും പരിഹാരം കാണാതെ നിലകൊള്ളുന്നു. നമുക്കോ നമ്മുടെ പ്രിയപ്പെട്ടവർക്കോ രോഗം ബാധിച്ചിട്ടു സുഖം കണ്ടെത്തുവാൻ കഴിയുന്നില്ല; ചിലപ്പോൾ ചിലരുടെ മരണം നമ്മെ തീരാത്ത ദുഃഖത്തിൽ ആഴ്ത്തിക്കളയുന്നു. അല്ലെങ്കിൽ അത്യാവശ്യങ്ങൾ നിറവേറുവാനുള്ള വകയില്ലാതെ ജീവിതത്തോടു സമരം ചെയ്തുകൊണ്ടു നാം കാലം കഴിക്കേണ്ടിവരുന്നു. പ്രിയപ്പെട്ട ചിലരുടെ വിഷമാവസ്ഥ കണ്ടു നാം നിസ്സഹായരായി നോക്കി നിൽക്കേണ്ടിവരുന്നു: സഹായിപ്പാൻ നമുക്കു മനസ്സുണ്ടാകാം; എന്നാൽ കഴിവില്ല. ഏതുവിധത്തിലാലോചിച്ചാലും ഭാവി നിരാശാജനകമായി തോന്നുന്ന ഘട്ടങ്ങൾ എല്ലാവരുടെയും ജീവിതത്തിൽ ഉണ്ടായേക്കാം. ചിലപ്പോൾ നാം ഉൾപ്പെട്ടുനിൽക്കുന്ന സഭയുടെയോ, രാഷ്ട്രീയകക്ഷിയുടെയോ, ലോകത്തിന്റെയോ ആപൽസന്ധി നമ്മെ ഭയവിഹ്വലരാക്കിയേക്കാം. ഇങ്ങനെയുള്ള അവസരങ്ങളിൽ, നമുക്കുണ്ടാകുന്ന അനുഭവങ്ങൾ പൗലൂസിനെപ്പോലെയുള്ള വിശുദ്ധന്മാർക്കും നമ്മുടെ കർത്താവിനുതന്നെയും ഉണ്ടായി എന്ന് അനുസ്മരിക്കുന്നതുതന്നെ വളരെ സഹായകരമായിരിക്കും.

പ്രോത്സാഹനം നമുക്കാവശ്യമാണ്. എന്നാൽ നമുക്കു പ്രോത്സാഹനം ലഭിക്കുന്നതു്, ഏതൊരവസരത്തിലും പ്രോത്സാഹജനകമായ കാര്യങ്ങളെ തിരിച്ചറിഞ്ഞു് അവയ്ക്കുവേണ്ടി ദൈവത്തെ വാഴ്ത്തുന്നതു മൂലമാണ്. ശരീരത്തിലും മനസ്സിലും തളർന്ന് അനിശ്ചിതമായ ഒരു ഭാവിയിലേയ്ക്കു പ്രയാണം ചെയ്തുകൊണ്ടിരുന്ന പൗലൂസിന് റോമായിൽ നിന്നുവന്നു ചേർന്ന ക്രിസ്തീയ സഹോദരന്മാർ പ്രോത്സാഹനത്തിനു കാരണമായി ഭവിച്ചു. തനിക്കുവേണ്ടി കരുതുന്ന സ്നേഹിതന്മാർ ഉണ്ടെന്നുള്ള ബോധം പൗലൂസിനെ ധൈര്യപ്പെടുത്തി. പ്രോത്സാഹജനകമായ മറ്റുകാര്യങ്ങളെയും അതോടൊപ്പം സ്മരിക്കുന്നതിനു പൗലൂസിനു സാധിച്ചെന്നു വിചാരിക്കാം. റോമായിലെ ക്രിസ്തീയസഹോദരന്മാർ മുമ്പേക്കൂട്ടിതന്നെ വന്നു കണ്ടതുതന്നെ ദൈവത്തിന്റെ മുൻകരുതലിന്റെ ഒരു തെളിവായി പൗലൂസ് പരിഗണിച്ചു. എത്ര വിഷമമേറിയ ചുറ്റുപാടുകളിലും ദൈവം നമ്മോടുകൂടെ ഉണ്ട്; ദൈവം നമുക്കു മുമ്പായി പോകുന്നു.

നല്ല ഉപദേശങ്ങളും ആശയങ്ങളും വഴിയായിട്ടല്ല നമുക്കു പ്രോത്സാഹനം ലഭിക്കുന്നതു്; നമ്മോടു സ്നേഹമുള്ളവരുടെ സാന്നിദ്ധ്യം മതി. സഹോദര ക്രിസ്ത്യാനികളെ കണ്ടപ്പോൾ പൗലൂസിനു ആശ്വാസമായി. നമ്മെ വിശ്വസിക്കുന്നവരും നമ്മിൽ നിന്നു വൻകാര്യങ്ങൾ പ്രതീക്ഷിക്കുന്നവരുമായ സ്നേഹിതന്മാരുടെ പ്രോത്സാഹനം നമുക്ക് ഉന്മേഷം നൽകുന്നു. മനസ്സുമടുത്തും നിരാശപ്പെട്ടും പോകുന്നവരുടെ വിശ്വാസത്തിനു തുണ നിൽക്കുക എന്നുള്ളതു് ഓരോ ക്രിസ്ത്യായിയുടെയും പദവിയും ചുമതലയുമാണ്. മറ്റുള്ളവരിൽനിന്നു പ്രോത്സാഹനം ലഭിക്കണമെന്നുള്ളതിലധികമായി മറ്റുള്ളവരെ പ്രോത്സാഹിപ്പിക്കണമെന്നുള്ളതായിരിക്കണം എപ്പോഴും നമ്മുടെ ഉദ്ദേശം. നമ്മുടെ പരീക്ഷകളിലും പ്രയാസങ്ങളിലും വിശ്വാസത്തിൽ ഉറച്ചുനിന്നാൽ മാത്രമേ മറ്റുള്ളവർക്കു നമ്മുടെ ദൃഷ്ടാന്തവും പ്രാർത്ഥനയും മൂലം സഹായഹസ്തം നീട്ടിക്കൊടുക്കുവാൻ നമുക്കു സാധിക്കു.

# വേദവായനക്കുറിപ്പുകൾ

**തിങ്കൾ. 2. കൊരിന്ത്യർ 10:7–18**

പൗലൂസിന്റെ അധികാരത്തെ എതിർത്തിരുന്ന ഒരുകൂട്ടം ആളുകൾ കൊരിന്ത്യൻ സഭയിൽ ഉണ്ടായിരുന്നു. അവർ പൗലൂസിനെ കർശനമായി വിമർശിക്കയും അപലപിക്കയും ചെയ്തിരുന്നു. അവർ ക്രിസ്തുവിനുള്ളവർ എങ്കിൽ താനും ക്രിസ്തുവിനുള്ളവൻ ആണെന്നു നിരൂപിക്കുവാൻ പൗലൂസ് അവരോടാവശ്യപ്പെടുന്നു. അവർ തങ്ങളാൽ തന്നെ തങ്ങളെ അളക്കുകയും തങ്ങളോടുതന്നെ തങ്ങളെ ഉപമിക്കയും ചെയ്യുന്നതുകൊണ്ടു് തിരിച്ചറിവുള്ളവരല്ല, എന്നു പൗലൂസ് ചൂണ്ടിക്കാണിക്കുന്നു. അഭിപ്രായവ്യത്യാസങ്ങളും വഴക്കുകളും ഉണ്ടായി ആളുകൾ ചേരിതിരിഞ്ഞു നിൽക്കുമ്പോൾ സാധാരണ സംഭവിക്കുന്നതു് അന്യോന്യം വിധിക്കുകയും സ്വയം നീതീകരിക്കുകയുമാണു്. എന്നാൽ എല്ലാവരും ക്രിസ്തുവിനുള്ളവർ ആണെന്നുള്ള ബോധം എല്ലാവരെയും ഭരിക്കുന്ന പക്ഷം ക്രിസ്തുവിന്റെ അളവുകോൽകൊണ്ടു് അളക്കപ്പെടുവാൻഎല്ലാവരും തയ്യാറാകും. അനുതാപത്തിന്റെയും താഴ്മയുടെയും ആത്മാവിൽ തങ്ങളെതന്നെ ക്രിസ്തുവിന്റെ ന്യായവിധിക്കു കീഴ്പ്പെടുത്തുകയും മററുള്ളവരും ആ ന്യായവിധിക്കു വിധേയരാകണമെന്നു പ്രാർത്ഥിക്കുകയും ചെയ്യുന്ന അന്തരീക്ഷത്തിൽ മാത്രമേ സൗഹാർദ്ദം പുന: സ്ഥാപിക്കപ്പെടുകയുള്ളു. നമ്മുടെ പ്രാർത്ഥനയും പ്രവൃത്തിയും സംസാരവും സൗഹാർദ്ദം വളർത്തുവാൻ സഹായകമാണോ?

**ചൊവ്വാ. 2 കൊരി 11:1–15**

ചിലർ ക്രിസ്തുവിൽനിന്നു് അകന്നു പോകുകയും അങ്ങനെ മററുള്ളവരെക്കൂടി വഴിതെററിക്കയും ചെയ്തു എന്നുള്ള വസ്തുത പൗലൂസിനെ അത്യന്തം വ്യാകുലപ്പെടുത്തി. അതുപോലെ തന്നെ ഖേദകരമായ ഒരു വാർത്തയായിരുന്നു അവർ ചില കള്ള പ്രവാചകന്മാരുടെ ദുരുപദേശം സ്വീകരിച്ചു എന്നുള്ളതു്. കൊരിന്തിലുള്ള സഭാംഗങ്ങളെ യാതൊരു വിധത്തിലും ഭാരപ്പെടുത്താതെ വളരെ നിസ്സ്വാർത്ഥമായി പൗലൂസ് അവരുടെ ഇടയിൽ പ്രയത്നിച്ചു. എങ്കിലും അവർ സത്യഉപദേശത്തെ ത്യജിച്ചു് ദുരുപദേഷ്ടാക്കന്മാരെ സ്വാഗതം ചെയ്തു. ഈ ദുരുപദേഷ്ടാക്കന്മാർ മറെറാരു യേശുവിനെ പ്രസംഗിച്ചതായി പൗലൂസ് പറയുന്നു. അതായതു്, യേശുവിന്റെ സുവിശേഷത്തെ അവർ സ്വന്തഅഭിപ്രായപ്രകാരം വ്യത്യാസപ്പെടുത്തി എന്നർത്ഥം. സാത്താൻ വെളിച്ചദൂതന്റെ വേഷം ധരിക്കുന്നതുപോലെ ഈ കള്ള അപ്പോസ്തലന്മാർ ക്രിസ്തുവിന്റെ അപ്പോസ്തലന്മാരുടെ വേഷം ധരിച്ചു് ആളുകളെ വഞ്ചിച്ചു. പരിശുദ്ധാത്മാവു സഭയിൽ സംരക്ഷിച്ചിട്ടുള്ള കാതോലികവും അപ്പോസ്തോലികവുമായ വിശ്വാസത്തിൽ നിന്നു വ്യതിചലിക്കാതിരിപ്പാൻ നാം ശ്രദ്ധിക്കുന്നുണ്ടോ?

**ബുധൻ 2 കൊരി 11:16–33**

സുവിശേഷത്തിനു വേണ്ടി പൗലൂസ് സഹിച്ച കഷ്ടപ്പാടുകളെ താൻ വൈമനസ്യത്തോടെ വിവരിക്കുന്നു. നല്ല ആരോഗ്യമില്ലാതിരുന്ന ഒരു മനുഷ്യൻ ഇത്രയേറെ കഷ്ടതകളെ തരണം ചെയ്തതു് അത്ഭുതാവഹമാണു്. പ്രകൃത്യാ ബലഹീനനായിരുന്ന പൗലൂസിനു് ഇതെല്ലാം സഹിക്കുവാനുള്ള ശക്തി ലഭിച്ചതു ദൈവത്തിന്റെ കൃപകൊണ്ടു മാത്രമാണു്. കഷ്ടപ്പാടുകൾക്കിടയിലും താൻ സ്ഥാപിച്ച സഭകളോടുള്ള ചുമതല നിർവ്വഹിക്കുന്ന കാര്യത്തിൽ പൗലൂസ് വിഘ്നം വരുത്തിയില്ല. "ദിവസേന സർവ്വസഭകളേയും കുറിച്ചുള്ള ചിന്താഭാരം" പൗലൂസിനുണ്ടായിരുന്നു. സഭകളേക്കുറിച്ചു പൊതുവെയും അവയിലെ അംഗങ്ങളേക്കുറിച്ചു വ്യക്തിപരമായും പൗലൂസിനുണ്ടായിരുന്ന കരുതലോടുകൂടിയ പ്രാർത്ഥനയായിരുന്നു തന്റെ സുവിശേഷവേലയുടെ വിജയരഹസ്യം. നമ്മുടെ പ്രയാസങ്ങൾ മററുള്ളവരേക്കുറിച്ചു കരുതുവാനും അവക്കുവേണ്ടി പ്രാർത്ഥിക്കുവാനും പ്രതിബന്ധങ്ങളായി നിൽക്കുന്നുണ്ടോ?

**വ്യാഴം. 2 കൊരി 12:1–10.**

വളരെ വ്യക്തമായി പറഞ്ഞിട്ടില്ലെങ്കിലും പൗലൂസിനു തന്നെ ഉണ്ടായ ഏതോ ഒരു ദർശനത്തെ വർണ്ണിക്കുന്നതായി കണക്കാക്കാം. അസാധാരണമായ ആത്മീയ അനുഭവങ്ങൾ നിഗളത്തെ ഉളവാക്കുന്നു. ആത്മീയ നിഗളം മറെറല്ലാ വിധത്തിലുമുള്ള നിഗളത്തേക്കാളും അപകടകരമാണു്. അതിനു് ഒരു പ്രതിവിധി ആയിട്ടെന്നവണ്ണം നമ്മുടെ ബലഹീനതയെ തെളിയിക്കുന്ന ചില കുറവുകൾ നമ്മുടെ ജീവിതത്തിൽ സ്ഥലം പിടിക്കുന്നു. അവയെ പരിഹരിക്കുവാൻ നാം എത്ര ശ്രമിച്ചാലും അവ മുഴുവനായി മാറിയെന്നു വരികയില്ല. "എന്റെ കൃപ നിനക്കുമതി, എന്റെ ശക്തി ബലഹീനതയിൽ തികഞ്ഞുവരുന്നു" എന്നു കർത്താവിൽ നിന്നു പൗലൂസിനു ലഭിച്ച ഉത്തരം തന്നെയാണു് ഇങ്ങനെയുള്ള ഘട്ടങ്ങളിൽ നമുക്കും ആവശ്യമായിട്ടുള്ളതു്. നമ്മുടെ ബലഹീനതകളെ കർത്താവിന്റെ അളവററ ശക്തി നമ്മിലേക്കു പ്രവഹിക്കുവാനുള്ള ചാലുകളാക്കിതീർക്കുവാൻ നമുക്കു കഴിയുന്നുണ്ടോ? ബലഹീനതകളിലുംകർത്താവിനെസേവിക്കുവാൻ ആവശ്യമായ ശക്തിനാം പ്രാർത്ഥനയിൽ ചോദിച്ചുവാങ്ങിക്കുന്നുണ്ടോ?

**വെള്ളി. 2 കൊരി 12:11–21.**

കൊരിന്ത്യർ സഭയ്ക്കു പൗലൂസിനേപ്പററി യാതൊരു പരാതിയും പറയുവാൻ അവകാശമില്ലായിരുന്നു. മററു സഭക്കാരിൽ നിന്നു സ്വീകരിച്ചതുപോലെ പണസംബന്ധമായ യാതൊരു സഹായവും താൻ അവരിൽനിന്നു സ്വീകരിച്ചില്ല. കൂടാരപ്പണിചെയ്തുകൊണ്ടാണു് പൗലൂസ് അവിടെ ജീവിച്ചതു്. അവരിൽനിന്നു് എന്തെങ്കിലും ലഭിക്കണമെന്നല്ല അവക്കുവേണ്ടി ചെലവിടുകയും ചെലവിടപ്പെടുകയും ചെയ്യണമെന്നുള്ളതായിരുന്നു പൗലൂസിന്റെ ആഗ്രഹം. സ്വയപ്രശംസയായി തോന്നുന്ന വിധത്തിൽ പൗലൂസ് അവരോടു് സംസാരിച്ചതു് സ്വന്തനീതീകരണത്തിനോ അഭിനന്ദനത്തിനോ ആയിട്ടല്ലായിരുന്നു. 19–ാം വാക്യത്തിൽ പറയുന്നതുപോലെ സകലവും അവരുടെ ആത്മീകവർദ്ധനക്കായിട്ടായിരുന്നു. "ഞാൻ നിങ്ങളെ അധികമായി സ്നേഹിച്ചാൽ നിങ്ങൾ എന്നെ അല്പമായി സ്നേഹിക്കുന്നുവോ?" (വാക്യം 15.) ശരിയായ സ്നേഹത്തിന്റെ സ്വഭാവം പൗലൂസ് ഗ്രഹിച്ചിരുന്നു. "സ്നേഹം സ്വന്തം അന്വേഷിക്കുന്നില്ല." നാം സ്നേഹിക്കുന്ന അളവിൽ ആരെങ്കിലും നമ്മെ തിരിച്ചുസ്നേഹിച്ചില്ലെങ്കിൽ നാം കുണ്ഠിതപ്പെടാറുണ്ടോ?

**ശനി. 2 കൊരി 13.**

പൗലൂസ് കൊരിന്തു സന്ദർശിക്കുമ്പോൾ അവരോടു കർശനമായ

# സ്വത്തും ക്രിസ്ത്യാനിത്വവും

## ധനാർജ്ജനാസക്തിയുടെ സാമൂഹ്യ വിനകളെപ്പററി ചില ചിന്തകൾ

(കെ. വി. മാമ്മൻ ബി. എ.)

ക്രിസ്തുമതത്തിന്റെ ഉപദേശങ്ങളും ബൈബിളിൽ പ്രകാശനം ചെയ്തിരിക്കുന്ന മാതൃകാപരമായ സാമൂഹ്യക്രമങ്ങളുംപോലെ വിപ്ലവാത്മകവും മനുഷ്യജീവിതത്തിന്റെ സർവമേഖലകളെയും സാരമായി സ്പർശിക്കുന്നവയുമായ കാര്യങ്ങൾ ഇതരമതങ്ങളിലൊ ഇസങ്ങളിലൊഇല്ലെന്നുള്ള സത്യത്തിനു വ്യാപകമായ പ്രചരണവും പ്രായോഗികതയും ലഭിക്കാതിരിക്കുന്നതു ക്രൈസ്തവരുടെ ഒരു വലിയ കത്തവ്യവിലോപമാണ്. മനുഷ്യോദ്ധാരകങ്ങളെന്നു കരുതപ്പെടുന്ന ആദർശങ്ങളുടെ പന്തയയോട്ടത്തിൽ പതാക നേടാനർഹതയുള്ളതു കമ്മ്യൂണിസത്തിനാണെന്നു് ഒരു നല്ല വിഭാഗം വിശ്വസിക്കുന്നുണ്ടു്. അതിന്റെ കാരണം ആ ആദർശത്തിന്റെ അതിവിപുലമായ തോതിലുള്ള പ്രചരണോപാധികളുടെ സ്വാധീനവും ക്രിസ്തുമതാദർശാനുയായികളുടെ വീഴ്ചയുമാണ്. പ്രചരിപ്പിക്കപ്പെടുന്ന ആശയങ്ങളെ തദനുസരണമായ പ്രവൃത്തികൾ അനുധാവനംചെയ്യാത്തപക്ഷം ചലനാത്മകമായ പുരോഗതി സാദ്ധ്യമല്ല. ആ ഒരു ഘട്ടത്തിലാണ് ക്രൈസ്തവസഭ വന്നു നിൽക്കുന്നതെന്നു സൂക്ഷ്മനിരീക്ഷണംകൂടാതെ തന്നെ കാണാവുന്നതാണ്.

മനുഷ്യന്റെ വ്യക്തിപരമായജീവിതത്തിലും രാഷ്ട്രജീവിതത്തിലും ക്രൈസ്തവസഭ ഒരുപോലെ സ്വാധീനം ചെലുത്താതിരുന്നാൽ സഭയുടെ നിലനില്പിനുതന്നെ അതു് ആഘാതമേല്പിക്കാതിരിക്കയില്ല.

യൂറോപ്യൻരാജ്യങ്ങളിലെ ക്രൈസ്തവർ പലതിലും പരാജയപ്പെട്ടുവെന്നുള്ള നിഷേധിക്കാനാവാത്ത വസ്തുത നമ്മുടെ മുമ്പിൽ നിൽക്കുകയാണ്. ആ പരാജയത്തിന്റെ കാരണം മനുഷ്യന്റെ ഉദ്ധാരണത്തിനു മറെറാന്നുകൊണ്ടും സാദ്ധ്യമല്ലെന്നു് അവിടത്തെ ജനങ്ങൾ വിശ്വസിക്കേണ്ടിവന്ന തത്വസംഹിതകളെക്കാൾ ബൈബിളിന്റെ നിത്യനൂതനമായ സന്ദേശം നൂറുമടങ്ങു മെച്ചമാണെന്നു തുറന്നുകാട്ടാൻ കഴിയാഞ്ഞതുതന്നെ.

ശിഥിലവും പുഴക്കുത്തേററതുമായ ഇന്നത്തെ സങ്കീർണ്ണസാമൂഹ്യ വ്യവസ്ഥിതിയുടെ പുനഃസൃഷ്ടിയിൽ ക്രിസ്ത്യാനികൾക്കുള്ള ചുമതല അവർ മനസ്സിലാക്കുകയും ഉത്തരവാദിത്വമുള്ള ഒരു സമൂഹമായിത്തീരുകയും ചെയ്യേണ്ടിയിരിക്കുന്നു.

സമുദായത്തിൽ ഉത്തരവാദിത്വമുള്ള ഒരു സ്ഥാനമാണ് വ്യക്തിക്കുള്ളതെന്നു വിശ്വസിക്കുന്ന ക്രിസ്ത്യാനി, മനുഷ്യാവകാശങ്ങളെ സ്വാതന്ത്ര്യവും സമത്വവും പരിരക്ഷിക്കുകയും ദേശീയസമ്പത്തിന്റെ ന്യായമായ ഓഹരി ഓരോരുത്തക്കും ലഭിക്കുന്ന സാമൂഹ്യനീതിക്കുവേണ്ടി നിലകൊള്ളുകയുംചെയ്യേണ്ടതുമാണ്. അലസമായി സമൂഹത്തിൽ കഴിഞ്ഞുകൂടുകയുംസ്വന്തംകാര്യങ്ങളിൽമാത്രംശ്രദ്ധിക്കുകയും ചെയ്യുന്ന ക്രിസ്ത്യാനിധാർമ്മികജീവിതത്തിൽ കുറവുള്ളവനായിരിക്കും.

ക്രൈസ്തവരുടെ ജീവിതക്രമങ്ങളിലും ഭൗതികസുഖങ്ങളിലും സ്വത്തുടമയിലും മററുള്ളവരോടുള്ള മനോഭാവത്തിലും വലിയ മാററങ്ങൾ ഉണ്ടാകാത്തതു വേദവിപരീതമാണ്. ഈശ്വരനിൽ വിശ്വസിക്കാത്ത കമ്മ്യൂണിസ്റ്റുകാരുടെ പുരോഗമനപരമായ പ്രവർത്തനത്തെക്കാൾ ജനക്ഷേമ പുരോഗമനപരമായവയ്ക്കുവേണ്ടിയായിരിക്കണം ക്രിസ്ത്യാനികൾ നിലകൊള്ളേണ്ടതു്. ഭൂമിയിലും സ്വത്തുക്കളിലും പ്രധാനമായി നിക്ഷേപം വയ്ക്കുന്ന മനുഷ്യനും ക്രിസ്ത്യാനിയും തമ്മിൽ അജഗജാന്തരമുണ്ടു്. ,; കുടിലമായ മാർഗ്ഗങ്ങളിൽകൂടി ധനവും, തദ്വാരാ ധനത്തെ ആരാധിക്കുന്ന സമുദായത്തിൽ മാന്യസ്ഥാനവും പുരാതനകുടുംബബന്ധവും പദവികളും നേടുന്ന ക്രിസ്ത്യാനിക്കു സ്വത്തിനോടുള്ള മനോഭാവത്തിൽ മാററമുണ്ടാകണമെന്നു പറഞ്ഞാൽ പലപ്പോഴും ദഹിക്കുകയില്ല. ധാർമ്മികനിയമങ്ങളും ലോകനിയമങ്ങളും തങ്ങളുടെ സ്ഥാപിത താല്പര്യങ്ങൾക്കു വേണ്ടി വ്യാഖ്യാനിച്ചു്, അനീതിയുടെ കുററബോധത്തിൽനിന്നും നീതീകരണം പ്രാപിക്കുന്നവരും ഒട്ടും കുറവല്ല. വായു, വെള്ളം, ചൂടു് എന്നിവപോലെ ഭൂമിയും മനുഷ്യന്റെ പൊതുസ്വത്താണെന്നു കരുതി പ്രവത്തിച്ചില്ലെങ്കിൽതന്നെയും മനുഷ്യജാതിയുടെ പൊതുവായ ഉപയോഗത്തിനാണു ഭൂമി എന്നു വിചാരിക്കേണ്ടതാണ്. നീതിപൂർവകമായ പ്രവത്തനങ്ങളുടെ പ്രേരകശക്തിയായ ഉറച്ച ഈശ്വരവിശ്വാസം ഇല്ലാത്തതുകൊണ്ടാണ് അതിരില്ലാത്ത ഈ ധനാജ്ജനാസക്തി പലരേയും അറിഞ്ഞും അറിയാതെയും ആക്രമിച്ചു കീഴടക്കിയിരിക്കുന്നതു്. ക്രൈസ്തവസഭ ഈ അനീതിയുടെ നേരെ അതിന്റെ ധാർമ്മിക സ്വാധീനശരം ശരിക്കു പ്രയോഗിക്കാത്തതു നിർഭാഗ്യകരമാണ്.

മനുഷ്യന്റെആദ്ധ്യാത്മികജീവിതവികസനത്തിനുവേണ്ടി മാത്രം സഭ

---

പെരുമാറുവാൻ ഇടയാകാതവണ്ണം താൻ അവക്കു നൽകിയ മുന്നറിവുകളെ അവർ ഗൗരവമായി പരിഗണിക്കണമെന്നു് വീണ്ടും ഉൽബോധിപ്പിക്കുന്നു. ഈ ലേഖനം സമാപിക്കുന്നതു വളരെ ശ്രദ്ധേയമായ രീതിയിലാണ്. കക്ഷിവഴക്കും കലഹവും വിശ്വാസവിപരീതവും മൂലം കുഴഞ്ഞ ഒരു സഭയോടു പൗലൂസ് യാത്ര പറയുന്നതു് എങ്ങനെ എന്നു നോക്കുക. സഭയെ പരിപാലിക്കുവാൻ പര്യപ്തമായ മൂന്നു ശക്തികളെ താൻ അവക്കു ചൂണ്ടിക്കാണിക്കുന്നു. 1. എല്ലാവരെയും രക്ഷിക്കുന്ന യേശുക്രിസ്തുവിന്റെ കൃപ 2. എല്ലാവരെയും ഐക്യതയിൽ കാത്തു സൂക്ഷിക്കുന്നതും എല്ലാവരും അനുഭവിക്കുന്നതുമായ ദൈവസ്നേഹം. 3. ഒരേ സുവിശേഷം പ്രസംഗിക്കുന്ന അപ്പോസ്തലന്മാർ വഴിയായി ഓരോരുത്തരും പ്രാപിച്ച പരിശുദ്ധാത്മാവു്. യേശുക്രിസ്തുമുഖാന്തിരം എല്ലാവരും പ്രാപിച്ച ദൈവസ്നേഹത്തിലുള്ള പുതിയ ജീവൻ പരിശുദ്ധാത്മാവിനാൽ സഭയിൽ വ്യാപരിക്കുന്നു. പരിശുദ്ധാത്മസംസർഗ്ഗത്തിൽ നാമും അനുദിനം പങ്കാളികളായി ജീവിക്കുന്നുണ്ടോ?

ച്ചു നിൽക്കാനാവില്ല. കാരണം, ജീവികളുടെ ഒന്നാമത്തെ ആവശ്യം ശാരീരികമാണ്. ഈ ശരീരംകൂടാതെ ആത്മശക്തികളുടെ വികസനം സാധ്യമല്ല. ഉൽകൃഷ്ടമായ ആത്മശക്തികളുടെ പ്രകാശനത്തിന് അവലംബമായും, ആത്മാവിന്റെ അധിവാസരംഗമായും ഇരിക്കുന്ന ശരീരത്തിന്റെ രക്ഷയും നിലനിൽപ്പിനും വേണ്ടതു ചെയ്യേണ്ടതു് ഒരു ക്രിസ്ത്യാനിയുടെ കടമയാണ്.

ആ കടമയെപ്പററി ചിന്തയില്ലാതെ ധനരഹിതരെന്ന കാരണത്താൽ മനുഷ്യരെ അവജ്ഞയോടുകൂടി അടിവീക്ഷിക്കുകയും അസമത്വത്തിന്റെ വിത്തു വിതക്കുകയും ചെയ്യുന്ന ഇന്നത്തെ വ്യവസ്ഥിതി നീതി നിഷേധിക്കുകയാണു ചെയ്യുന്നതു്. വിശുദ്ധിയും സാഹോദര്യത്വവും കാണേണ്ട സ്ഥലത്തു് മോടിയുള്ള വസ്ത്രം ധരിച്ചുവരുന്ന ധനവാനെ പ്രത്യേകം ആദരിച്ചിരുത്തുന്നതും ദരിദ്രനെ നിന്ദിക്കുന്നതുമായ മനസ്ഥിതിക്കു ക്രിസ്തുമതവുമായിവലിയ ബന്ധമൊന്നുമില്ല. കാരണം, യേശുക്രിസ്തുവിന്റെ ദൃഷ്ടിയിൽ ആഹാരത്തെക്കാൾ ജീവനും, ഉടുപ്പിനെക്കാൾ ശരീരവും, ശരീരത്തെക്കാൾ ആത്മാവും ശ്രേഷ്ഠമാണ്. ദാരിദ്ര്യാവസ്ഥ ആക്ഷേപാർഹമായ ഒന്നല്ല. ദരിദ്രരോടു സുവിശേഷം അറിയിപ്പാൻ അഭിഷേകംചെയ്യപ്പെട്ടവനായിരുന്നു ക്രിസ്തു. ദരിദ്രപീഡനത്തെ പ്രവാചകന്മാരും ക്രിസ്തുശിഷ്യരും നിശിതമായി പ്രതിഷേധിച്ചിട്ടുണ്ടു്. പ്രഭുക്കന്മാരോടു യഹോവാ പറയുന്നു: "എളിയവരോടു കവർന്നെടുത്തതു നിങ്ങളുടെ വീടുകളിൽ ഉണ്ടു്. എന്റെ ജനത്തെ തകർത്തുകളവാനും എളിയവരെ ദുഃഖിപ്പിപ്പാനും നിങ്ങൾക്കു് എന്തു കാര്യം?" (യെശയ്യാ 3: 15). സാധുക്കൾക്കു് എക്കാലത്തും പീഡയുണ്ടാകുന്നതു് ധനികന്മാരിൽനിന്നാണ്. പക്ഷെ എളിയവരെ പീഡിപ്പിക്കുകയും ദരിദ്രന്മാരെ തകർക്കുകയും ചെയ്യുവരെ കൊളുത്തുകൊണ്ടും അവരുടെ സന്തതിയെ ചൂണ്ടൽകൊണ്ടും പിടിച്ചുകൊണ്ടു പോകുന്ന കാലവും വരും" എന്ന വസ്തുത വിസ്മരിക്കാൻപാടില്ല. നീതിയുടെ പ്രവാചകനായ ആമോസിന്റെ കാലത്തേതിനെക്കാൾ അധഃപതിച്ച ഒരു സാമൂഹ്യവ്യവസ്ഥിതിയാണു ഇന്നു ക്രൈസ്തവർ കൂടിച്ചേർന്നു കെട്ടിപ്പടുത്തിരിക്കുന്നതു്. ന്യായം വെള്ളംപോലെയും, നീതി വററാത്ത തോടുപോലെയും കവിഞ്ഞൊഴുകുവാൻ ക്രിസ്ത്യാനികൾ ആത്മാർത്ഥമായ സ്നേഹത്താൽ വാഞ്ഛിക്കുന്നുണ്ടോ എന്നതാണു പ്രശ്നം.

പലരുടെയും ധനാർജ്ജനാസക്തിയും കൗശലങ്ങളും കാണുമ്പോൾ, അവർ ലോകത്തിൽ മരണമില്ലാതെ നിത്യമായി ജീവിക്കുമെന്നും അതിനു ദൈവാനുകൂല്യമുണ്ടെന്നുമുള്ള ചിന്തയാണവരെ ഭരിക്കുന്നതെന്നു തോന്നിപ്പോകും. പക്ഷെ സ്വതന്ത്ര മനുഷ്യരുടെ സൗഹാർദ്ദജീവിതത്തിൽ മനുഷ്യർതമ്മിലുള്ള ശണ്ഠകൾക്കുള്ള അടിസ്ഥാനകാരണം ധനം സമ്പാദിക്കുന്നതിനുള്ള ആസക്തിയാണ്. "മാന്യമായും മഹനീയമായും ജീവിതം നയിക്കുന്നതിൽനിന്നും മനുഷ്യനെ തടഞ്ഞുനിർത്തുന്നതു് മറേറതിനെക്കാളും സ്വത്തിന്റെ ഉടമസ്ഥതയാണെന്നത്രെ" പ്രൊ ബടണ്ടു് റസ്സൻ പറയുന്നതു്. മററുള്ളവരുടെ ആവശ്യങ്ങളെപ്പററി യാതൊരു പരിഗണനകളുമില്ലാതെ ധനാർജ്ജനത്തിനുള്ള ഈ മത്സര പന്തയോട്ടം മൂലം ഉള്ളവരും ഇല്ലാത്തവരും തമ്മിലുള്ള വിടവു വികസിക്കുകയും സ്വാഭാവികമായും സുഗമമായും ഉണ്ടാകേണ്ട മനുഷ്യസൗഹാർദ്ദം സങ്കീർണ്ണമാകുകയും ചെയ്യുകയാണ്.

ചുരുക്കിപ്പറഞ്ഞാൽ സ്വത്തിനോടുള്ള മനുഷ്യരുടെ വിശിഷ്യ ക്രിസ്ത്യാനികളുടെ മനോഭാവത്തിനു വലിയ മാററം ഉണ്ടാകണം. ധനവാന്മാരിൽനിന്നും അവരുടെ സ്വത്തു പിടിച്ചെടുത്തു് അവരെ നിർവ്വീര്യരാക്കണമെന്നല്ല ഇതിന്റെ അർത്ഥം. പിന്നെയോ ആൻഡ്രൂ കർന്നേഗി എന്ന അമേരിക്കൻ വ്യവസായപ്രമുഖൻ തന്റെ 'ഗോസ്പൽഓഫ് വെൽത്ത്' എന്ന പുസ്തകത്തിൽ പറഞ്ഞിരിക്കുന്നതുപോലെ "ആവശ്യം കഴിഞ്ഞു സ്വത്തുള്ളവർ അധികമുള്ളതിനെ സമുദായത്തിന്റെ നന്മക്കുവേണ്ടി തങ്ങളുടെ ജീവിതകാലത്തുതന്നെ കൈകാര്യംചെയ്യാൻ ബാദ്ധ്യസ്ഥരാണ്." ഗാന്ധിജിയുടെ ട്രസ്റ്റിഷിപ്പ് സിദ്ധാന്തം പ്രായോഗികമാകണം. ആലോചിച്ചുനോക്കിയാൽ സ്വത്തു നിലനിൽക്കുന്നതു നിയമത്തിന്റെ കാരുണ്യംകൊണ്ടു മാത്രമാണെന്നു കാണാം. അതൊരു വസ്തുതയല്ല, നിയമപരമായ സങ്കല്പമാണ് എന്നത്രെ ജർമ്മൻ തത്വജ്ഞാനിയായ മാർക്സ് സ്റ്റൈനർ പറയുന്നതു്.

ദാരിദ്ര്യവും അജ്ഞതയും അതുമൂലമുള്ള ഭിന്നതകളും ധനത്തിന്റെ പ്രതാപമത്സരങ്ങളും അവശേഷിക്കുന്നിടത്തോളം കാലം ക്രൈസ്തവസഭക്കു് അടങ്ങിയിരിക്കുക സാദ്ധ്യമല്ല. ധാർമ്മികശക്തിയിൽകൂടി പ്രശ്നങ്ങൾ പരിഹരിക്കാനാഗ്രഹിക്കുന്ന ഇൻഡ്യക്കു മാതൃകാപരമായ ക്രൈസ്തവധാർമ്മികമൂല്യങ്ങൾ പ്രവൃത്തികൾമുഖേന കാണിച്ചുകൊടുക്കാൻ ഇന്ത്യയിലെ ക്രൈസ്തവർക്കു കഴിഞ്ഞിട്ടുണ്ടോ? വാങ്ങുന്നതിനെക്കാൾ കൊടുക്കുന്നതാണു കൂടുതൽ അനുഗ്രഹപ്രദമെന്നു് അരുളിച്ചെയ്ത യേശുക്രിസ്തുവിന്റെ വചനം പ്രചോദനകരമല്ലാതെപോകുന്നതിന്റെ കാരണം അമിതമായ ധനാർജ്ജനാസക്തിയും അമിത സുഖഭോഗേച്ഛയുമല്ലാതെ മറെറന്താണ്?



## തിരിച്ചെത്തി

ഓർത്തഡോക്സ് യുവജനസമാജം ജ: സെക്രട്ടറിയായിരുന്ന ശ്രീ. ടി. സി. ഉമ്മൻ ബി.എ ബി ഡി. ഒരു വർഷത്തെ അമേരിക്കൻ പാനപര്യടനങ്ങൾ കഴിഞ്ഞു് എസ്. ടി. എം. ബിരുദവും നേടി തിരിച്ചെത്തിയിരിക്കുന്നു.

# വിവിധവാർത്തകൾ

### ഒരു സഹൃദയൻെറ സംഭാവന

മലബാറിൽ മുതുകുളത്തു ഡിസംബർ 22മുതൽ 29വരെ പള്ളിപ്പണി നടത്തുവാൻ പോകുന്ന യുവാക്കന്മാർ ഓരോരുത്തരും 15രൂപാ യാത്രക്കൂലി വഹിക്കണമെന്നു നിശ്ചയിച്ചിട്ടുണ്ടല്ലൊ. ആഴ്ച മുഴുവനും പണി നടത്തുന്നവർക്ക് ഒരു സഹൃദയൻ 5രൂപാ വീതം യാത്രക്കൂലിക്കു സംഭാവന ചെയ്യാമെന്നു ബിഷപ്പ് പത്രോസ് മാർ ഒസ്ത്താത്തിയോസ് തിരുമേനിയെ അറിയിച്ചിരിക്കുന്നതായി തിരുമേനി വക്കക്യാമ്പു കൺവീനർക്കു എഴുതിയിരിക്കുന്നു.

### മാർ പീലക്സിനോസ് മെമ്മോറിയൽ ആശുപത്രി

മലബാർ ക്രൈസ്തവാശ്രമത്തിൻെറ ആഭിമുഖ്യത്തിൽ ഓത്തഡോക്സ് സഭവകയായി നിലമ്പൂരിനു സമീപമുള്ള ചുങ്കത്തറ എന്ന സ്ഥലത്തു സ്ഥാപിച്ചിരിക്കുന്ന പ്രസ്തുത ആശുപത്രി ഉൽഘാടനം ചെയ്യപ്പെട്ടിരിക്കുന്നു. സഭാസ്നേഹികളുടെ ഉദാരമായ സംഭാവന അർഹിക്കുന്ന ഒരു നല്ല സ്ഥാപനമാണിതു്.

### ധാർമ്മികമൂല്യങ്ങൾ

ഈ ശാസ്ത്രീയയുഗത്തിൽ ജനങ്ങൾ തങ്ങളുടെ ജീവിതത്തിൽ ധാർമ്മികമൂല്യങ്ങൾക്കും പ്രമാണങ്ങൾക്കും പ്രമുഖസ്ഥാനം നൽകേണ്ടതാണെന്നു കേന്ദ്ര ആഭ്യന്തരവകുപ്പുമന്ത്രി മി. പന്തു് അഖിലേന്ത്യാ യുത്തു കൺവെൻഷനിൽ ചെയ്ത പ്രസംഗത്തിൽ ഉൽബോധിപ്പിച്ചിരിക്കുന്നു.

### ഒരു നിവേദനം

നാഷനൽക്രിസ്ത്യൻ കൗൺസിലിൻെറ ആഭിമുഖ്യത്തിലും ശ്രീ കെ. ജേക്കബിൻെറ നേതൃത്വത്തിലും ഒരു നിവേദകസംഘം മദ്ധ്യപ്രദേശ് മുഖ്യമന്ത്രി ഡോ. കട്ജുവിനെ സന്ദർശിച്ച് മദ്ധ്യപ്രദേശത്തെ ക്രൈസ്തവരുടെ സുരക്ഷിതത്വത്തെപ്പററി സംസാരിക്കുകയുണ്ടായി. ക്രൈസ്തവർ തൻെറ ഗവണ്മെൻറിൻെറ കീഴിൽ യാതൊന്നും ഭയപ്പെടേണ്ടതില്ലെന്നദ്ദേഹം പറഞ്ഞു.

### എസ്. സി. എം. സെക്രട്ടറി

സ്റ്റുഡൻറ് ക്രിസ്ത്യൻ മൂവ്മെൻറിൻെറ സാഹിത്യ സെക്രട്ടറിയായി ശ്രീ. എം. കുര്യൻ ബി. എസ്സിയെ കോട്ടയം എസ്. സി. എം സെക്രട്ടറിയായി നിയമിച്ചിരിക്കുന്നു.

### പള്ളിപ്രമാണികം

പറവൂർ സെൻറു് തോമ്മസ് ചെറിയ പള്ളിയുടെ ഗേററുകളിൽ ഒ. 30-ാംനുരാവിലെ 6 മണി മുതൽ 11 മണിവരെ പ്രസ്തുത പള്ളിയിടവകാംഗങ്ങളായ 4 പേർ "സെൻറു് തോമ്മസ് യാക്കോബായ സഭാഭരണ പരിഷ്കരണസമിതി"യുടെ ആഭിമുഖ്യത്തിൽ സത്യഗ്രഹം അനുഷ്ഠിക്കുകയും അനന്തരം മുദ്രാവാക്യങ്ങൾ മുഴക്കിക്കൊണ്ടു് ഈ പട്ടണത്തിലെ തെരുവുകളിൽകൂടി ഒരു ജാഥാ പ്രകടനം നടത്തുകയും ചെയ്തിരിക്കുന്നു. മാറാക്കൈസ്ഥാനം മുതലായവമൂലം പള്ളിപ്രമാണികൾ വരുത്തിവെച്ചിട്ടുള്ള വിനകൾക്കു ദൂരവ്യാപകമായഫലം ഉണ്ടെന്നു പലരും സ്മരിക്കുന്നില്ല.

### ഗ്രാമീണരുടെ ആരോഗ്യം

ഡൽഹിയിലെ ലോകാരോഗ്യസംഘടനയുടെ റിജണൽ കോൺഫറൻസു് അവസാനിച്ചിരിക്കുന്നു. ഇൻഡ്യാ, ബർമ്മാ, സിലോൺ, തായ്ലണ്ടു്, അഫ്ഗാനിസ്ഥാൻ, നേപ്പാൾ ഇൻഡോനേഷ്യ എന്നീ 7 രാജ്യങ്ങളുടെ പ്രതിനിധികളാണു് ഇതിൽ സംബന്ധിച്ചതു്. ഗ്രാമീണജനങ്ങളുടെ ആരോഗ്യകാര്യങ്ങളിലും ചികിത്സാസൗകര്യങ്ങളിലും ഇപ്പോഴത്തെക്കാൾ കൂടുതൽ ശ്രദ്ധപതിപ്പിക്കേണ്ടതാണെന്നു പ്രാദേശിക ഗവർമ്മെൻറുകളോടു് കോൺഫറൻസ് അഭ്യർത്ഥിച്ചിരിക്കുന്നു. 20000 മുതൽ 30000 വരെ ജനങ്ങൾക്കു് ഒരു ഹെൽത്തുയൂണിററു വീതമുണ്ടായിരിക്കണമെന്നും ആവശ്യാനുസരണം സബ്-സെൻററുകൾ ഉണ്ടാക്കണമെന്നും കോൺഫറൻസു് അഭിപ്രായപ്പെട്ടിട്ടുണ്ടു്. ദക്ഷിണപൂർവേഷ്യയിലെ ജനങ്ങളുടെ പ്രധാന രോഗകാരണം പോഷകാഹാരമില്ലായ്മയാണെന്നും ചൂണ്ടിക്കാണിക്കുന്നു.

### വിദ്യാഭ്യാസബിൽ

കേന്ദ്രഗവൺമെൻറിൻെറ പരിഗണനയിലിരിക്കുന്ന കേരളാവിദ്യാഭ്യാസബിൽ ആഭ്യന്തരവകുപ്പുമന്ത്രി ശ്രദ്ധാപൂർവ്വം വായിച്ചുപഠിച്ചശേഷമേ പ്രസിഡണ്ടിൻെറ അനുമതിക്കു വിധേയമാകുകയുള്ളുവെന്നറിയുന്നു.

### ഫിനാൻസുകമ്മിററി

ഓത്തഡോക്സ് സ്റ്റുഡൻറ്മൂവ്മെൻറു് കനകജൂബിലിയാഘോഷം സംബന്ധിച്ചുള്ള ഫിനാൻസു കമ്മിററിയുടെ ഒരു യോഗം ഒക്ടോ: 22-ാംനുകൂടി പണം ശേഖരിക്കുന്നതിനുള്ള വിവിധമാർഗ്ഗങ്ങളെപ്പററി ചിന്തിച്ചു തീരുമാനിച്ചിരിക്കുന്നു.

# സ്ളീബാദാസസമൂഹം സെക്രട്ടറിയുടെ കത്തു്

സൗത്തു്ക്യാൻ, പെൻസിൽവാനിയാ

അമേരിക്ക, 18-10-1957

ജിബൂട്ടിയിൽനിന്നു ഞാൻ അയച്ച എഴുത്തു കിട്ടിയിരിക്കുമല്ലൊ. സൂയസ്കനാൽകൂടി അത്ലാൻറിക്കുസമുദ്രം കടന്നു് നേരെ കാനഡായിൽ ഹാലിഫാക്സിൽ അട്ടത്തു. സമുദ്രത്തിൽവച്ചു രണ്ടുമൂന്നുദിവസം തലചൊരുക്കി ഛർദ്ദിച്ചു. ഒരു ദിവസം ഭയങ്കരമായ ഇടിയും മിന്നലും വലിയ തിരമാലയും മഴയും ഉണ്ടായി. കപ്പൽ ഒരു വശത്തേക്കു മിക്കവാറും ചരിഞ്ഞു. എങ്കിലും ദൈവത്തിൻെറ വലിയ കൃപയാൽ ഞങ്ങൾ സസുഖം ഹാലിഫാക്സിൽ എത്തി. അവിടെ ഒരുപകൽ കിടന്നു. ഞായറാഴ്ച ആയിരുന്നതിനാൽ ഞാൻ അട്ടത്തുള്ള ഗ്രീക്കു ഓത്തഡോക്സ്പള്ളിയിൽ പോയി വിശുദ്ധകുർബാന കണ്ടു. മിക്കവാറും നമ്മുടേതുപോലെയാണു്. കുർബാന കഴിഞ്ഞു് വികാരിയച്ചൻ, ഞാൻ സിറിയൻ ഓത്തഡോക്സ്പട്ടക്കാരനാണെന്നു അറിഞ്ഞപ്പോൾ എന്നു കൊണ്ടു മദ്ബഹായിലേക്കു വരാതിരുന്നു എന്നു താല്പര്യത്തോടെചോദിക്കയും പിരിയുന്ന ആളുകളെ തിരിയെ വിളിച്ചു് എന്നെ പരിചയപ്പെടുത്തുകയും ചെയ്തു. ബോസ്റ്റനിൽ അട്ടത്തു് പട്ടണം ചുററി നടന്നുകണ്ടു. കണ്ട വിശേഷങ്ങൾ എഴുതിയാൽ തീരുകയില്ല ന്യൂയോക്കിൽ 16-ാംനു ബുധനാഴ്ച രാവിലെ എത്തി! അഞ്ഞൂർക്കാരൻ ചാക്കോശെമ്മാശ്ശൻ, കപ്പൽതുറമുഖത്തു എത്തിയെന്നു വർത്തമാനക്കടലാസ്സിൽ കണ്ടു ഓടിവന്നു. ഞങ്ങൾ രണ്ടുപേരും ഈപ്പൻഅച്ചൻെറ കൂടെ രാത്രി പാർത്തു. അവിടെയാണു വറുഗീസ്സ് കുറിയും. 5മണിക്കൂർ ബസ്സിൽ യാത്രചെയ്തു ഇവിടെയെത്തി.

എന്നു്,
ഫാദർ ടി. വി. പീലിപ്പോസ്സ്

---

കോൺഫറൻസു് സീനിയർ സുഹൃത്തുക്കളിൽനിന്നും മററും പണം പിരിക്കുന്നതിനു് കൺവീനർ റവ. ഫാദർ. ടി. ജെ. ജോഷ്വാ തുടങ്ങിയവർ പല സ്ഥലങ്ങളിലും സഞ്ചരിക്കുന്നതായിരിക്കും.

—o—

പുസ്തകാഭിപ്രായം

## 2001 പഴഞ്ചൊല്ലുകൾ

ഗ്രന്ഥകർത്താ:—
റവ. കെ. ററി. ചാക്കുണ്ണി കശ്ശീശ്ശാ
മാർത്തോമ്മാ ചർച്ച്.
കൊല്ലാട്ട്.

വില 50 ന; പൈസ.

ഒരു തലമുറയുടെ അനുഭവം അനന്തരതലമുറയ്ക്കു അറിവായിത്തീരുന്നു. അങ്ങനെയുള്ള അനുഭവത്തിൽനിന്നും അടത്തിയെടുക്കുന്ന സമ്പത്തുകളും സാരോപദേശങ്ങളും ക്ളിപ്തവും അർത്ഥനിർഭരവുമായ ഏതാനും വാക്കുകളിൽ ഉൾപ്പെടുത്തപ്പെടുമ്പോൾ അതിനു പഴഞ്ചൊല്ലിന്റെ ഒരു രൂപം ലഭിക്കുന്നുണ്ടെന്നു പറയാം. ചൊല്ലുകൾക്കു കാലപ്പഴക്കം വന്നാലും അതിൽ നിറഞ്ഞുനിൽക്കുന്ന ആശയങ്ങൾക്കു നിത്യനൂതനതയുമുണ്ട്. പഴഞ്ചൊല്ലുകളുടെ പ്രധാനവിഹാരരംഗം വാമൊഴിയാണെന്നുള്ളത് ഒരു ന്യൂനതയായി പരിഗണിക്കാനില്ല.

മലയാളത്തിൽ ആയിരക്കണക്കിനു പഴഞ്ചൊല്ലുകൾ ഉണ്ടെന്നറിയുന്നതു പലക്കും പുത്തരിയായിരിക്കും. പഴഞ്ചൊല്ലുകളെത്തേടി അവയുടെ അധിവാസകേന്ദ്രങ്ങളിലെല്ലാം അനേകനാൾ സഞ്ചരിച്ച് റവ. കെ. ററി. ചാക്കുണ്ണി കശ്ശീശ്ശാ മലയാളഭാഷയ്ക്കു ഇതാ 2001 പഴഞ്ചൊല്ലുകളുടെ ഒരു നല്ല സമാഹാരം കമനീയമായ കവറോടുകൂടി കാഴ്ചവച്ചിരിക്കുന്നു. ഉൽകൃഷ്ടാശയനും ഒരു തികഞ്ഞ ഭാഷാസ്നേഹിയുമായ അച്ചന്റെ അനുമോദനാർഹമായ സേവനത്തെ ഇളംതലമുറ അംഗീകരിക്കുമെന്നുള്ളതിനു സംശയമില്ല. പഴഞ്ചൊല്ലുകളുടെ ഈ സമാഹാരത്തിൽ പതിരൊട്ടുമില്ലെന്നുള്ള മേന്മ കൊണ്ടുതന്നെ എല്ലാ ഭവനങ്ങളിലും ഇതിനു പ്രവേശനം നൽകുന്നതു ഏതുവിധത്തിലും പ്രയോജനകരമായിരിക്കും.

കെ. വി. എം.

---

## യുവജനസമാജ സംയുക്തവാർഷികം

അടുത്തും സമീപസ്ഥലങ്ങളിലുമുള്ള ഓർത്തഡോക്സ് യുവജനസമാജങ്ങളുടെ പ്രഥമസംയുക്തവാർഷികം നവംബർ 9, 10 എന്നീ തീയതികളിൽ മാർ ക്കുറീലോസ്തിരുമേനിയുടെ അദ്ധ്യക്ഷതയിൽ നടത്തുന്നതാണ്. 9-ാം തീയതി രാവിലെയും ഉച്ചകഴിഞ്ഞും റവ. ഫാദർ കെ. ഡേവിഡ് ബി. എ. ബി. ഡിയും മാർ ക്കുറീലോസ്തിരുമേനിയും ബൈബിൾക്ലാസ്സ് എടുക്കുന്നതാണ്. ഞായറാഴ്ച രണ്ടുമണിക്കു തിരുമേനിയുടെ അദ്ധ്യക്ഷതയിൽ നടക്കുന്ന വാർഷികയോഗത്തിൽ റവ. ഫാദർ. കെ. ഡേവിഡ്, റവ ഡീക്കൻ. പി. എം. കോശി, ശ്രീ. സി. ജോർജ്ജ്. ബി എ. എന്നിവർ പ്രസംഗിക്കുന്നതായിരിക്കും.

# I HAVE GIRDED THEE, THOUGH THOU HAST NOT KNOWN ME

**James Reid**

Two men were discussing the question of prayer. One said he had little evidence that his prayers were answered· These were found on enquiry to be petition for himself. "It seems to me," said his friend, "that you have been trying to make use of God. Why not pray that God might make use of you?"

It is a good question. But the startling truth is that God uses us, whether we realize it or not· Cyrus, who captured Babylon and sent the Jewish captives there back to their own country, did not imagine that God was using him in His redeeming purpose. Not only so Isaiah declares that he had equipped and strength–ened Cyrus for this very task. "I have girded thee, though thou hast not known me."

The conviction that God uses men and nations in working out his purpose runs through the Bible from beginning to end "Babylon," says Jeremiah "is a gold cup in the Lord's hand·" He uses bad men as well as good· "He maketh the wrath of man to praise Him." "The Lord reigneth let the earth rejoice," says the Psalm-ist. But in another psalm he says, "The Lord reigneth; let the people tremble." Though we cannot ulti-mately wreck God's plan by out obstinacy we may ruin ourselves by our folly and self-will.

There is another way of living. We can become God's agents· His fellow workers, in whom and through whom He works. His purpose is not only to bring in His Kingdom; it is to make men and women in the pro-cess. He sent Christ to win us, redeem us and shape us for His service. This is our high calling in Christ Jesus. In serving God's Kingdom we become most fully ourselves.

We can see this happening with the disciples of Jesus. Think of Peter, for instance. "Come, follow Me," Jesus said to him and the others "and I will make you fishers of men." They obeyed and in the process they were sifted like grain till the chaff was removed and they become fellow-workers with God in the service of the Kingdom·

So it was also with Paul. He was doing his best to destroy the church when Jesus laid hold of him· Then he not only became, as he said, a new creation; he became God's pioneer in laying the foundation of the church in the world of his day.

The meaning of life is in God's making and remaking of us to share His purpose. For this He equips us. For this He has given us our gifts and through this cooperation with Him we grow into that which He has designed us to be and to do. Dr Wilson of the Antarctic dying in a little tent amid a waste of snow and ice, wrote in his final message, "We are playing a good part in a great scheme arranged by God himself." With that confi-dence and that alone, a man can write as Paul did in his prison at Rome, 'To me to live is Christ and to die is gain "

If we are thus to be used of God as His active intelligent agents so that "all our powers with all their might in His sole glory may unite" there are some things we must do· We must of course begin with a surrender to the love of Christ, which is ever being renewed and deepened· "Seek ye first the Kingdom of God and His righteousness," said Jesus to people whose minds were impris-oned in a tangle of anxieties. This means living under the rule of almi-ghty love. Sixty years ago we used to sing about this in Student Move-ment gatherings·

**Seek ye first not ease nor pleasure,**
**Fading joy nor failing treasure,**
**But the love that hath no measure·**

For some it was the mission-field that lay before them; for others

Reg: M. No. 5268 Licence No. 498.



business, or teaching, or any one of a dozen avenues of service. But to all it meant the same thing, a dedication to Christ, to righteousness, integrity, and above all and through all; to the needs of people whom love called us to value and to serve. For of people His Kingdom is built and through people His purpose is served.

It will also mean accepting life with all its joys and sorrows and hardships as the means of God's equipment. Mark Rutherford in his book about John Bunyan describes the trials through which, Bunyan had to pass in the development of his spiritual genius and the accomplishment of his immortal work.

He remarks, "The Creator gets his appointed task out of His servants in various ways. For some it is enough to give them love, sunrises and sunsets and primrose woods in spring. Others have to be driven nearly mad by dreams before they can accomplish what God has designed for them. It is a poetic and exaggerated picture; of course, but the essential truth is clear.

The experiences of life become an equipment for those who have yielded themselves to be used of God. There are lovely things in the world and there are dark patches too when shadows of pain come and blind us to the beauty. But it is all an equipment: An old saint who went blind near the close of life remarked quietly, "Another lesson to learn before I go."

But it also means keeping our hearts open to the winds of the Spirit. 'Ye shall receive power," said Jesus to His disciples as He sent them out as God's agents. "Ye shall receive power when the Holy Spirit shall come upon you." And so it was.

And with the power come guiding. Read the book of Acts with a map showing the tracks Paul's jurneys There may not seem to be much plan about it. But there was. A directing Mind was at work and a hidden power was alive within them, and beyond them, opening doors in prisons and in human hearts breaking down barriers changing runaway slaves into freemen in Christ: building the City of God on those eternal foundations that nothing can uproot.

To play our part in this enterprise is the only meaning that makes sense of life.

### PRAYER

**O God, who art able to work in us and through us in the service of Thy Kingdom, help us to yield ourselves to Thee. Take us captive by Thy love in Jesus Christ. Equip us by all the varied experiences of life for doing Thy will and by Thy Spirit enable us to see what thou wouldst have us to do and give us the power to do it.**

*(British weekly)*

---

## ഏകദിനസമ്മേളനം

കോട്ടയം ഓർത്തഡോക്സ് വിദ്യാർത്ഥിസംഘത്തിൻെറ തന്നാണ്ടത്തെ ഏകദിനസമ്മേളനം ഒക്ടോ.22-ാംനു പള്ളം സെൻറു് പോൾസ് പള്ളിയിൽവച്ചു നടന്നിരിക്കുന്നു. രാവിലെ വി.കുർബാനയ്ക്കുശേഷം റവ. ഫാദർ വി. ജെ. ഗബ്രിയേൽ ധ്യാനപരമായ ഒരു പ്രസംഗംചെയ്തു. തുടർന്നു് റവ. ഫാദർ എം. വി. ജോർജ്ജ് "മനുഷ്യൻ ആരാകുന്നു" എന്ന വിഷയത്തെപ്പററി പ്രസംഗിക്കുകയും വിദ്യാർത്ഥികൾ ഗ്രൂപ്പുതിരിഞ്ഞു് അതെപ്പററി ചർച്ചചെയ്യുകയും ചെയ്തു. ഉച്ചകഴിഞ്ഞു് റവ. ഡീക്കൻ, പി. എസ്സ്. സാമുവൽ കേരളത്തിലെ ഇപ്പോഴത്തെ ഗവൺമെൻറിനോടു ക്രിസ്ത്യാനികൾക്കു് ഉണ്ടായിരിക്കേണ്ട മനോഭാവത്തെ പരാമർശിച്ചു പ്രസംഗിക്കുകയും അതെപ്പററി ഗ്രൂപ്പുതിരിയാതെ ചർച്ചനടത്തുകയും ചെയ്തു. റവ. ഫാദർ കുറിയാക്കോസ് പാറയ്ക്കൽ ചെയ്ത സമാപനപ്രസംഗത്തിൽ സഭാസമാധാനത്തിനുവേണ്ടി എല്ലാവരും ദിവസംപ്രതി പ്രാർത്ഥിക്കണമെന്നുൽബോധിപ്പിക്കുകയും യുവജനങ്ങളുടെ കർത്തവ്യത്തെ അനുസ്മരിപ്പിക്കുകയും ചെയ്തു. ഇടവകയിലെ ചില വ്യക്തികളും സൺഡേസ്കൂൾ അദ്ധ്യാപകരും വിജയപ്രദമായ ഏകദിനസമ്മേളനത്തിൻെറ പിൻപിൽ ഉണ്ടായിരുന്നു.

---



Printed and Published by N. M. Abraham B. A., at the Malayala Manorama Press, Kottayam.